# മലങ്കര ഇടവക പത്രിക

പുസ്തകം ൧൪ ൧൦൮൨ ധനു ലക്കം ൧൨

## മ്ശിഹാനുകരണം.

(ഇംഗ്ലീഷിൽനിന്നു)

പുസ്തകം ൧—അദ്ധ്യായം ൧.

### ലോകമായകൾ.

"എന്റെ പിന്നാലെ വരുന്നവൻ ഒരിക്കലും അന്ധകാരത്തിൽ നടക്കുന്നില്ല; എന്നാൽ അവന്നു ജീവന്റെ വെളിച്ചം ഉണ്ടാകും." ഇവ നമ്മുടെ കർത്താവിന്റെ വചനങ്ങളാകുന്നു. അവന്റെ ജീവിതത്തേയും ആത്മാവിനേയും നാം അനുകരിച്ചു നടന്നെങ്കിൽ മാത്രമെ വാസ്തവമായി ആത്മാവിൽ ഉയരുവാനും ആത്മീയാന്ധകാരത്തിൽനിന്നു വിടുതൽ പ്രാപിപ്പാനും നമുക്കു കഴിവുള്ളു എന്നു പ്രസ്തുത വചനങ്ങൾ നമ്മെ പഠിപ്പിക്കുന്നു. ആയതുകൊണ്ടു, യേശുമ്ശിഹായുടെ ജീവിതത്തെപ്പറ്റിയുള്ള ധ്യാനം നമ്മുടെ ഓരോരുത്തരുടേയും മനസ്സിന്റെ മുഖ്യതൊഴിൽ ആയിരിക്കട്ടെ.

മ്ശിഹാതമ്പുരാന്റെ സാരോപദേശങ്ങൾ പരിശുദ്ധന്മാരുടേവയേക്കാൾ തുലോം വിശേഷപ്പെട്ടവയാകുന്നു. ദൈവാത്മാവു ആരിൽ ഉണ്ടോ അവൻ "സ്വർഗ്ഗത്തിൽനിന്നിറങ്ങിയ അപ്പമാകുന്ന മന്നാ" യഥാർത്ഥത്തിൽ അവയിൽ ഉണ്ടെന്നു കാണുന്നു. എന്നാൽ ദൈവാത്മാവില്ലാതെ ലോകത്തിൽ അനേകം ആളുകളുണ്ടു. മിക്കപ്പോഴും ദൈവീകതത്വങ്ങൾ അവർ കേൾക്കുന്നുണ്ടെന്നുവരികിലും അവയിൽ ഒരു രസമാകട്ടെ അവയെനുസരിച്ചു നടക്കണം എന്നുള്ള ശക്തിയേറിയ ഒരു വാഞ്ഛയാകട്ടെ അവർക്കുണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ മ്ശിഹായുടെ ജീവനെ നേടുവാനും അവന്റെ ജീവിതത്തെ അനുകരിച്ചു പ്രവൃത്തിക്കുവാനും അക്ഷീണമായി സദാ പ്രയത്നിക്കുന്നവൻ ആരോ അവനുമാത്രമെ തന്റെ ദിവ്യോപദേശങ്ങളെ ലഭിപ്പാനും അവയിൽ സത്യമായി ആനന്ദിപ്പാനും തരമുള്ളു.

നിനക്കു താഴ്മയില്ലെങ്കിൽ, തന്നിമിത്തം പരിശുദ്ധ ത്രിത്വത്തെ നീ അശുദ്ധമാക്കുന്നു എങ്കിൽ, വാഴ്ത്തപ്പെട്ട ആ ത്രിത്വത്തിന്റെ രഹസ്യങ്ങളെപ്പറ്റിയുള്ള നിന്റെ പഠിപ്പുകൊണ്ടു എന്തു പ്രയോജനം? ഒരു മനുഷ്യനെ നീതിമാനാക്കുന്നതും ദൈവത്തി

ങ്കലേക്കു അടുപ്പിക്കുന്നതും അഗാധവും ആലോചനാസമ്മിശ്രവൃമായ പഠിത്വം അല്ല, പിന്നെയോ ശുദ്ധമായ ഒരു ജീവിതമത്രെ. പശ്ചാത്താപം ഇന്നതെന്നു ശരിയായി വിവരിക്കുവാൻ തക്ക ത്രാണിയുണ്ടാകുന്നതിനേക്കാൾ എന്നിൽ അതു ഉണ്ടാകണം എന്നുള്ളതാണു എനിക്കു അനസാരം ഭേദമായിട്ടു തോന്നുന്നതു. വിശുദ്ധ വേദപുസ്തകവും സകല തത്വജ്ഞാനികളുടെ തത്വങ്ങളും വരിവരിയായി മനഃപാഠം ചൊല്ലുവാൻ തക്ക ഓൎമ്മശക്തി നിനക്കുണ്ടെന്നുവരികിലും, സത്പ്രവൃത്തിയും ദൈവകരുണയും നിങ്കൽ വ്യാപരിക്കുന്നില്ലെങ്കിൽ പിന്നെ എന്തു പ്രയോജനം? ദൈവത്തിന്റെ സ്നേഹവും അവനിൽ പൂൎണ്ണവിശ്വാസവും ഒഴികെ മറ്റുള്ളതെല്ലാം "മായകളുടെ മായ, സകലവും മായ"തന്നെ.

ലോകത്തെ ദ്വേഷിച്ചു ദൈവരാജ്യത്തിങ്കലേക്കു ഏറ്റവും അടുക്കുന്നതാകുന്നു ഉത്തമമായ ജ്ഞാനം. അതുകൊണ്ടു, ഒഴിഞ്ഞുപോകുന്ന ധനത്തിനുവേണ്ടി നാം വേലചെയ്യുന്നതും കൈവശം വന്ന ധനത്തിൽ ആശ്രയിക്കുന്നതും മായതന്നെ; ബഹുമാനത്തിനുവേണ്ടി യത്നിക്കുന്നതും ഉന്നതപദവിയെ പ്രാപിക്കുന്നതും വെറും മായ ആകുന്നു. മാംസത്തിന്റെ മോഹങ്ങളെ നിവൃത്തിക്കുന്നതും ഞെരുകത്തിൽ ആരംഭിക്കുകയും അവസാനിക്കുകയും ചെയ്യുന്ന അനുഗ്രഹങ്ങളിൽ സ്ഥിതിചെയ്യുന്നതും മായതന്നെ. വളരെക്കാലം ജീവിച്ചിരിക്കണമെന്നും, അകാലത്തു തോന്നിയതുപോലെ നടന്നുകൊള്ളാമെന്നും ഉള്ള വിചാരം വെറും മായ ആകുന്നു. ഇഹലോകത്തെമാത്രം വിചാരിക്കുകയും വരുവാനിരിക്കുന്നതിനെക്കുറിച്ചു ചിന്തിക്കപോലും ചെയ്യാത്തതും മായതന്നെ. മനോവികാരങ്ങളുടെ ധൃതഗതിപോലെ അത്രക്ഷണത്തിൽ മിന്നുപോകുന്ന ഒരവസ്ഥയിൽ നാം നിമഗ്നരായി, യഥാൎത്ഥസന്തോഷം എന്നേക്കും വസിക്കുന്ന ഒരു ദിക്കിലേക്കു നാം നമ്മുടെ വിചാരങ്ങളെ ഉയൎത്താതിരിക്കുന്നതും മായ ആകുന്നു.

"കണ്ണിന്നു എത്ര കാഴ്ചകൾ കണ്ടാലും ചെവികൾക്കു എന്തെല്ലാം കേട്ടാലും തൃപ്തിവരുന്നില്ല" എന്നുള്ള ശലോമോന്റെ വാക്കുകളെ സദാ ഓൎത്തുകൊൾക. "കാണപ്പെടുന്നവ"യെക്കുറിച്ചുള്ള സ്നേഹത്തിൽനിന്നു നിന്റെ ഹൃദയത്തെ പിൻവലിക്കുകയും, "കാണപ്പെടാത്തവ"യിലേക്കു അതിനെ പൂൎണ്ണമായി തിരിക്കുകയും ചെയ്യുന്നതു നിന്റെ ഇടവിടാതെയുള്ള പ്രയത്നമായിരിക്കട്ടെ. എന്തെന്നാൽ, കേവലം മൃഗത്തിനടുത്ത ശരീരമോഹങ്ങളെ ആർ നിവൃത്തിച്ചുകൊണ്ടു ജീവിക്കുന്നുവോ അവൻ തന്റെ ആത്മാവിനെ അശുദ്ധമാക്കുകയും ദൈവകൃപയെ നശിപ്പിക്കുകയും ചെയ്യുന്നു.

## അദ്ധ്യായം ൨.

## താഴ്മ.

ഓരോരുത്തനും സ്വാഭാവികമായി ജ്ഞാനത്തിൽ അഭിവൃദ്ധി പ്രാപിക്കുവാൻ ഇശ്ചിക്കുന്നു. എന്നാൽ ദൈവഭയം കൂടാതെയുള്ള ജ്ഞാനംകൊണ്ടു എന്തു പ്രയോജനം? നക്ഷത്രങ്ങളുടെ ഗതാഗതങ്ങളെക്കുറിച്ചു ജ്ഞാനമുണ്ടെങ്കിലും, സ്വന്തജ്ഞാനം അശേഷം ഇല്ലാത്തവനും അഹംഭാവിയും ആയ തത്വജ്ഞാനിയെക്കാൾ ദൈവത്തെ ആശ്രയിച്ചു താണനിലയിൽ ജീവിക്കുന്ന മനുഷ്യനാകുന്നു വളരെ ഭേദം. ഒരു മനുഷ്യന്നു അവനെപ്പററി ശരിയായ ജ്ഞാനം ഉണ്ടെങ്കിൽ താൻ അശേഷം വിലയില്ലാത്തവനാണെന്നു അവന്നു തന്നെ തോന്നും. അവൻ മനുഷ്യരുടെ പുകഴ്ചയിൽ ഒട്ടും രസിക്കുകയില്ല. ലോകത്തെപ്പററി എനിക്കു പൂർണ്ണജ്ഞാനം ഉണ്ടെന്നിരുന്നാലും എന്നിൽ സൽപ്രവൃത്തികൾ വ്യാപരിക്കുന്നില്ലെങ്കിൽ പ്രവൃത്തിയനുസരിച്ചു വിധിക്കുന്ന ദൈവമുമ്പാകെ ആ ജ്ഞാനംകൊണ്ടു എനിക്കു എന്തു പ്രയോജനമാണുള്ളതു?

ജ്ഞാനത്തിന്നായി അത്യാഗ്രഹപ്പെടരുതു. എന്തെന്നാൽ അപ്രകാരം ചെയ്യുന്നതുകൊണ്ടു വളരെ കുഴപ്പവും വഞ്ചനയും ഉത്ഭവിക്കുന്നു. പഠിപ്പിൽ പാണ്ഡിത്യ സിദ്ധിച്ചവർ തങ്ങൾക്കു ലോകത്തിൽ കീർത്തിയുണ്ടാകണമെന്നും തങ്ങൾ ബുദ്ധിമാന്മാരാണെന്നു ലോകം വിചാരിക്കണമെന്നും ആഗ്രഹിക്കുന്നു. എന്നാൽ ലോകത്തിൽ വളരെ കാര്യങ്ങളുണ്ടു. അവയുടെ ജ്ഞാനംകൊണ്ടു നമ്മുടെ ഒന്നാമത്തെ ദൈവീക ജീവിതത്തിന്റെ വീണ്ടെടുപ്പു സാദ്ധ്യമാകുവാൻ കഴിയുന്നതല്ല. നമ്മുടെ മുഖ്യോദ്ദേശ്യമായിട്ടു യാതൊരു സംബന്ധവുമില്ലാത്ത ഏതൊരു കാര്യത്തിലേക്കായി നാം നമ്മെ മുഴുവൻ അതോട്ടു ഏല്പിച്ചുകൊടുക്കുന്നതു വിഡ്ഢിത്വമാകുന്നു എന്നുള്ളതു സംശയമററ സംഗതിയാണ്. വാക്കുകളുടെ അധികതകൊണ്ടു തൃപ്തിപ്പെടുന്നതല്ല ആത്മാവു എന്നു പറയുന്നതു. എന്നാൽ വിശുദ്ധജീവിതം ഇടവിടാതെയുള്ള ഭക്ഷണവും, നിർമ്മലമായ മനഃസ്സാക്ഷി ദൈവത്തിൽ അനക്കമോ ഇളക്കമോ ഇല്ലാത്ത വിശ്വാസത്തിന്റെ അടിസ്ഥാനമല്ലൊ ആകുന്നു.

നിനക്കു അധികം അറിവു കിട്ടുകയും മനസ്സിലാക്കുവാനുള്ള ശക്തി അധികം നീ പ്രാപിക്കുകയും ചെയ്യുന്തോറും നിന്റെ ജീവിതത്തെ അതനുസരിച്ചു അധികം ശുദ്ധീകരിക്കുന്നില്ലെങ്കിൽ, നീ കുററം ചുമത്തപ്പെടുന്നതു അധികം ശക്തിയോടുകൂടി ആയിരിക്കും. അതുകൊണ്ടു, ഏതെങ്കിലും ഒരു വിഷയത്തിൽ നിനക്കു അസാധാരണയായ സാമർത്ഥ്യം ഉണ്ടെന്നു വിചാരിച്ചു പൊങ്ങി

പ്പോകരുതു; നേരെമറിച്ചു, മററുള്ളവരെക്കാൾ അധികമായി നിനക്കു തരപ്പെട്ടിട്ടുള്ള ജ്ഞാനം നിന്നിൽ കുറെക്കൂടി ഭയമുണ്ടാക്കുകയും നിന്നെത്തന്നെ കുറെക്കൂടി നല്ലവണ്ണം കാത്തുകൊള്ളുവാൻ ഇടയാക്കുകയും ചെയ്യട്ടെ. നിനക്കു അനേകം കാൎയ്യങ്ങളും അറിയാമെന്നും അവയെപ്പററി പൂൎണ്ണജ്ഞാനം ഉണ്ടെന്നും നീ വിചാരിക്കുന്നു എങ്കിൽ, നിനക്കു അശേഷം ഗന്ധമില്ലാത്തവയായ മററനേകം കാൎയ്യങ്ങൾ ഇനിയും ഉണ്ടെന്നു അറിഞ്ഞുകൊൾക. നിന്റെ അധികമായ ജ്ഞാനത്തെ സംബന്ധിച്ചുള്ള മികച്ച അഭിപ്രായംകൊണ്ടു തന്നെത്താൻ പൊങ്ങുന്നതിനുപകരം, നിന്റെ അത്യധികമായ കഥയില്ലായ്മയെക്കുറിച്ചുള്ളതാണു വിചാരംകൊണ്ടു താഴ്മയോടിരിപ്പിൻ. നിന്നെക്കാൾ കേമന്മാരായി, ദൈവികജ്ഞാനത്തെ സമ്പാദിച്ചവരായിരിക്കുന്ന അനേകംപേരെ നീ കാണുവാൻ ഇടയുള്ളതുകൊണ്ടു, മറെറാരുത്തനേക്കാൾ നീ മിടുക്കനാണെന്നു വിചാരിക്കുവാൻ എന്തു ന്യായമാണുള്ളതു?

വാസ്തവത്തിൽ ഉപകാരപ്രദമായ എന്തെങ്കിലും പഠിക്കുകയും അറിയുകയും ചെയ്വാൻ നിനക്കു ആഗ്രഹമുണ്ടെങ്കിൽ നിന്റെ പേരിനു കീൎത്തിയുണ്ടാകുവാൻ ഇച്ഛിക്കാതെ ഇരിക്കുക. ഏററവും ഉയൎന്നതും ഉപകാരപ്രദവുമായ പഠിത്വം നമ്മെപ്പററിയുള്ള ജ്ഞാനവും പുച്ഛവും ആകുന്നു. നമ്മുടെ സ്വന്ത സാമൎത്ഥ്യത്തെക്കുറിച്ചു യാതൊരഭിമാനവും ഇല്ലാതിരിക്കുകയും, അന്യന്മാരെക്കുറിച്ചു സദാ നല്ല അഭിപ്രായം ഉണ്ടായിരിക്കുകയും ചെയ്യുന്നതു അധികമായ ജ്ഞാനത്തിന്റെയും പൂൎണ്ണതയുടേയും ലക്ഷണമാകുന്നു. ഒരുത്തൻ ഗൌരവമായ ഒരു തെറേറാ, അല്ലെങ്കിൽ ഒരു മഹാപാപം തന്നെയോ ചെയ്യുന്നതു നീ കണ്ടെന്നുവരികിലും അവനേക്കാൾ നീ നല്ലവനാകുന്നു എന്നു വിചാരിക്കുവാൻ സംഗതി വരരുതു. എന്തെന്നാൽ നന്മയാകുന്ന വഴിയിൽകൂടി എത്രനാൾ തെററാതെ നടക്കുവാൻ നിനക്കു കഴിയുമെന്നു നിൎണ്ണയിച്ചുകൂടാ: സകല മനുഷ്യരും ബലഹീനന്മാരാകുന്നു; എന്നാൽ നിന്നെപ്പോലെ ബലഹീനനായിട്ടു ആരുംതന്നെ ഇല്ലെന്നു നീ വിചാരിക്കേണ്ടിയിരിക്കുന്നു.

എം. പി. പി.

---

## മരണത്തെക്കുറിച്ചുള്ള ഒരു ധ്യാനം.

“കൎത്താവെ എന്റെ അവസാനത്തെ എന്നോടു അറിയിക്കേണമെ”

സഹോദരന്മാരെ! ലോകാവസാനത്തിൽ നമ്മുടെ രക്ഷിതാവായ മിശിഹാ പാപികളായ നമ്മെ ഓരോരുവനെയും, ന്യായം വിധിപ്പാൻ വരും എന്നുള്ള സംഗതി നാമെല്ലാവരും അറിഞ്ഞിട്ടുള്ളതും, പൂൎണ്ണമായി വിശ്വസിച്ചിട്ടുള്ളവയുമാണല്ലൊ. കരുണയുള്ളവനായ താൻ നമ്മെ സൃഷ്ടിച്ചശേഷം, നാം തന്റെ വിശുദ്ധ

കല്പനകളെ പ്രമാണിക്കണമെന്നും, ഹൃദയങ്ങളുടെ മോഹങ്ങളിൽ നടകരുതെന്നും താൻ നമ്മോടു കല്പിച്ചിട്ടുണ്ടല്ലൊ. നാം എല്ലാവരും സന്മാൎഗ്ഗികളായി, സ്രഷ്ടിതാവിന്റെ സ്വഭാവപ്രകാരം നീതിയിലും, പരിശുദ്ധതയിലും ജീവിപ്പാൻ താൻ വളരെ ആശിക്കുന്നുണ്ടു. പാപികളായ നാമൊ തന്റെ ആശയെ നിരാശയാക്കിത്തീൎക്കുന്നു. എന്റെ സഹോദരാ തനിക്കു ഇതെത്ര വലിയ ദുഃഖം; കല്പനയെ നാം നിരസിക്കുംതോറും, ദൈവത്തിൽനിന്നു നമുക്കു വരുന്ന ശിക്ഷയെ പരിഹരിപ്പാൻ വേണ്ടി താൻ (ക്രിസ്തു) തന്റെ പിതാവിന്റെ അടുക്കൽ സദാ നേരവും മദ്ധ്യസ്ഥത പറഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ നാമൊ തന്റെ മദ്ധ്യസ്ഥതമൂലം നമുക്കു രക്ഷ കിട്ടുംതോറും, പാപത്തിൽനിന്നു തിരിയാതെ തന്നെ വെറുപ്പിച്ചു തന്റെ കല്പനകളെ നിഷേധിക്കുന്നു. തന്നിമിത്തം സൎവ്വഭൂമിയുടേയും വഴികാട്ടിയെ (യോശു: ൨൩, ൧൪) (അതായതു പാപത്തിന്റെ ശമ്പളമാകുന്ന മരണത്തെ) നമ്മുടെ അടുക്കലേക്കു താൻ അയക്കുന്നു. പരിതാപം, ദയ, അലിവു, ദാക്ഷിണ്യം, പക്ഷാഭേദം മുതലായതൊന്നും ഇല്ലാത്തവനായ ഇവൻ (മരണം) നമ്മെ ലോകത്തിൽനിന്നു എടുത്തുകളയുന്നു. എന്നാൽ ഇവന്നു നമ്മുടെമേൽ യാതൊരധികാരവും ഇല്ലാഞ്ഞെന്നെ, പക്ഷെ അതിന്നു കാരണക്കാർ നമ്മൾതന്നെയാണു. നമ്മുടെ പാപംനിമിത്തമാകുന്നു ദൈവം ഇവന്നു ഈ അധികാരം കൊടുത്തതു. (റോമ. ൬, ൨൩.) ഈ പാപത്തിന്നു കാരണക്കാരൻ പിശാചാകുന്നു. (ആദ്യ: ൩; ൧൯). എന്നാൽ ഈ മരണത്തെ സ്നേഹിക്കുന്നവർ, മായലോകത്തെ വെറുത്തവരും ഇമ്മാനുവേലിന്റെ അടുക്കലേക്കു പോകുവാൻ വാഞ്ഛിക്കുന്നവരും ആകുന്നു. ആയതില്ലാത്തവർ മരണത്തിന്റെ വരവിങ്കൽ വളരെ ഭയപ്പെടുന്നു. സഹോദരന്മാരെ, അവർ ഭയപ്പെടുവാനുള്ള കാരണം എന്തെന്നാൽ: തങ്ങളുടെ ലൌകിക ആശ്രയങ്ങൾക്കു മരണം അവസാനം ആകുന്നു എന്നും, അതിന്റെ ശേഷം ന്യായവിധിയും നരകദുഃഖങ്ങളും വരുവാനിരിക്കുന്നു എന്നും അറിഞ്ഞു, മഹാ വ്യസനത്തോടെ മരണത്തെ കൈക്കൊള്ളുന്നു.

എന്നാൽ മരണത്തെ സ്നേഹിച്ചവരൊ, (അതായ്തു സന്മാൎഗ്ഗികൾ) തങ്ങളുടെ ഉപദ്രവങ്ങൾക്കു ഇന്നുതന്നെ അവസാനമെന്നും, സന്തോഷത്തിന്റെ സമയം ഇതുതന്നെയെന്നും, ഈ മരണനദിയെ കടന്നശേഷം നമ്മുടെ ആത്മപ്രിയനോടുകൂടെ നിത്യജീവനെ അവകാശമനുഭവിക്കാമെന്നും അറിഞ്ഞു, ഒരം മായലോകത്തെ വിട്ടു "ലോകസ്ഥാപനംമുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന ഭാഗ്യസ്ഥലത്തെ അനുഭവിച്ചുകൊൾവീൻ" എന്നു തങ്ങളുടെ രക്ഷിതാവു പറയുന്ന ആ സ്നേഹമേറിയ ശബ്ദത്തെ കേൾപ്പാൻ ധൃതിപ്പെട്ടു മരണത്തെ കൈക്കൊള്ളുന്നു.

പ്രിയമുള്ളവരെ! ദാവീദും (സങ്കീ: ൨൩; ൪). സ്തെപ്പാനോസും (നട: ൭; ൫൯) പൌലൂസും (൨കോറി. ൫: ൮) മുതലായി അനേകം വിശ്വാസികൾ ഇങ്ങനെ സന്തോഷസഹിതം മരണത്തെ കൈക്കൊണ്ടതായി വേദത്തിൽ നാം വായിച്ചിട്ടുണ്ടല്ലൊ. എന്നാൽ, ഒടുവിലത്തെ ശത്രുവാകുന്ന മരണവും നശിക്കപ്പെടുമെന്നും അഗ്നിതടാകത്തിലേക്കു തള്ളപ്പെടുമെന്നും വേദവിധിയുള്ളതിനാൽ ധൈൎയ്യത്തോടെ അവനെ ജയിപ്പാൻ നാം നോക്കേണ്ടതു എത്രയും ആവശ്യമായിട്ടുള്ള ഒന്നാകുന്നു. പാപികളായ നാം ഓരോരുത്തരും അവനെ (മരണത്തെ) ജയിപ്പാൻ സത്യത്തെ അരക്കച്ചയായിട്ടും, നീതിയെ കവചമായിട്ടും, സമാധാനസുവിശേഷത്തെ ചെരിപ്പായിട്ടും, രക്ഷയെ തലക്കോരികയായിട്ടും ധരിച്ചു നമ്മുടെ ദൈവമായ കൎത്താവിന്റെ തിരുവചനമാകുന്ന ആത്മാവിൻ വാളിനേയും കയ്യിൽ പിടിച്ചുകൊണ്ടു ശത്രുവാകുന്ന ഒരം മരണത്തോടു മനോധൈൎയ്യത്തോടെ യുദ്ധം ചെയ്യണം അപ്പോൾ അവൻ നമ്മെ ജയിക്കുന്നതു അസാദ്ധ്യമായിരിക്കും. അതിനാൽ പ്രിയമുള്ളവരെ!

"ഏററം മഹാ വലിയ പാപികളിലും
ഏററം മഹാ വലിയ പാപി ഞാൻ"

എന്നു സവ്വസമ്മതമായിരിക്കുന്ന നാം ഓരോരുത്തരും നമ്മുടെ പാപത്തെക്കുറിച്ചു അനുതപിക്കയും മരണത്തെക്കുറിച്ചു ധ്യാനിക്കയും ചെയ്യണം.

പ്രിയമുള്ളവരെ! നാം നമ്മുടെ മണ്ണായിരിക്കുന്ന ശരീരത്തിന്നുവേണ്ടി എന്തെല്ലാം അലങ്കാരങ്ങൾ ചെയ്യുന്നു. എന്നാൽ നമ്മുടെ ആത്മാവിന്നുവേണ്ടിയൊ യാതൊന്നും ചെയ്യുന്നില്ല. ആയ്തുകൊണ്ടു നാം നമ്മുടെ ഉറക്കത്തിൽനിന്നു ഉണൎന്നു ചെയ്തുപോയിരിക്കുന്ന സകല പാപങ്ങളേയും ക്ഷമിപ്പാൻ കൎത്താവിനോടു കണ്ണുനീരോടെ യാചിക്ക, അപ്പോൾ താൻ നമ്മെ കൈവിടുകയില്ല. അതല്ലാതെ നാം ഭൂലോകം മുഴുവനും നേടി നമ്മുടെ ആത്മാവിനെ നഷ്ടപ്പെടുത്തുന്നു എങ്കിൽ നമുക്കെന്തു പ്രയോജനം? നാം ലോകത്തെ സ്നേഹിച്ചതുകൊണ്ടുള്ള സാദ്ധ്യം എന്തു? സഹോദരന്മാരെ ലോകം നമുക്കു കരച്ചിലിന്റെ താഴ്വരയാകുന്നു. നമ്മുടെ നാളുകൾ പരദേശിക്കും, നിലത്തു ഒഴിക്കപ്പെടുന്ന വെള്ളത്തിന്നും, ഇരയുടെമേൽ പായുന്ന കഴുകിന്നും, അഞ്ചലോട്ടത്തിന്നും, കപ്പലോട്ടത്തിന്നും, പൂവിനും, കാററിന്നും, നാലുവിരൽ നീളത്തിന്നും, സ്വപ്നത്തിന്നും, നിദ്രയ്ക്കും, ഒരു കഥയ്ക്കും താരതമ്യപ്പെടുത്തിയിരിക്കുന്നു എന്നു നാം ഓൎത്തു ധ്യാനിക്ക. ഈ മായലോകത്തിൽ കൎത്താവിന്നുവേണ്ടി നാം കഷ്ടപ്പെടുന്നു എങ്കിൽ സ്വൎഗ്ഗലോകത്തിൽ നാം ഭാഗ്യവാന്മാരായിരിക്കും. പാപികളായ നമ്മുടെ കഷ്ടപ്പാടിനെ കണ്ടു താൻ മനസ്സലിയുന്നു. തന്നിമിത്തം താൻ അനേകായിരം വൎഷങ്ങളല്ല എന്നുമെന്നേക്കും നിത്യകാലമായി പൂൎണ്ണ ഐശ്വൎയ്യത്തോടും നിത്യഭാഗ്യത്തോടും കൂടി തനിക്കു സ്തുതി പാടുവാൻ ദൈവം ഭാഗ്യം തരുന്നു. അതിൽ വലിയതായ ഭാഗ്യം ഉണ്ടെങ്കിൽ എന്റെ സ്നേഹിതാ നീ ഇപ്പോൾ തന്നെ പറക. പ്രിയമുള്ളവരെ അതിന്റെ വിലയെ മനുഷ്യരായ നാം അറിഞ്ഞിട്ടില്ല. ജീവനുള്ളവരുടെ ഭൂമിയിൽ അതു കണ്ടെത്തപ്പെട്ടിട്ടില്ല. അതിന്നു പകരം സ്വൎണ്ണം കൊടുക്കപ്പെടാവുന്നതല്ല. ഒഫീറിലെ തങ്കവും വിലയേറിയ രത്നങ്ങളും നീലക്കല്ലുകളും അതിന്നു വിലയാകുന്നതല്ല. ശുദ്ധ പൊന്നാഭരണങ്ങൾക്കു അതിനെ മാററാകുന്നതല്ല. കൂശിലെ പുഷ്യരാഗം അതിനു സമമാകയില്ല. ഇവയെല്ലാം നീ ഉററു ചിന്തിക്ക. നമ്മുടെ അൻപുള്ള രക്ഷിതാവു ന്യായാധിപതിയായി വരുമ്പോൾ കേടിൽ വിതക്കപ്പെടുന്നതു കേടില്ലാതെ ഉയൎപ്പിക്കപ്പെടും, ദുഃഖത്തിൽ വിതക്കുന്നതു സന്തോഷത്തിൽ കൊയ്യും. ആയ്തുകൊണ്ടു മരണം വന്നു പിടികൂടുമ്പോൾ നമുക്കു അവന്റെ പിന്നാലെ പോകാതിരിപ്പാൻ നിവൃത്തിയില്ല. മരണത്തേക്കാൾ നിശ്ചയമുള്ള യാതൊന്നും ഇല്ല. (ആദ്യ: ൨. ൧൭). എന്റെ സഹോദരാ നീ നിലംപരിശായി വീണു നിന്റെ മരണത്തെക്കുറിച്ചു ഉററു ധ്യാനിക്ക. നമ്മുടെ ആദ്യമാതാപിതാക്കന്മാർ മരണമില്ലാത്ത സ്ഥിതിയിൽ സൃഷ്ടിക്കപ്പെട്ടു, എങ്കിലും ദൈവകല്പനയെ ലംഘിച്ചതിനാൽ പാപവും പാപത്തിന്റെ ശമ്പളമാകുന്ന മരണവും, ഉണ്ടായി. ആദാമിനാൽ അവന്റെ സന്തതികളാകുന്ന നാം എല്ലാവരും മരിച്ചു. നാം അനുഭവിക്കുന്ന വസ്തുക്കൾ എല്ലാം മരണം അവരിൽനിന്നു നമുക്കു തന്നിട്ടുള്ളതാകുന്നു. നമ്മുടെ കയ്യിൽനിന്നും മരണം അതിനെ എടുത്തു അവനു ബോധിച്ചവൎക്കു കൊടുക്കും.

പ്രിയമുള്ളവരെ! നമുക്കു പരിചയമുള്ളവരും നമ്മുടെ മാതാപിതാക്കന്മാരും സ്നേഹിതന്മാരും ചാൎച്ചക്കാരും എല്ലാവരും മരിച്ചുവല്ലൊ. നാമും ഇപ്രകാരം മരിക്കും എന്നുള്ളതിനെക്കുറിച്ചു ആലോചിക്കേണ്ടായൊ? മനുഷ്യരുടെ ഇഹലോകവാസം നിസ്സാരമെന്നു ശാസ്ത്രങ്ങളിലും പറയുന്നുണ്ടു.

ജലത്തിലെ പോളകളെന്നപോലെ-
ചലം മനുഷ്യൎക്കു ശരീരബന്ധം,
കുലംബലം പുത്രകളത്രജാലം
ഫലംവരാ മൃത്യുവരും ദശായാം.

നാഴിക പോകുംതോറും കാലങ്ങൾ കഴിഞ്ഞുപോം-
കാലങ്ങൾ കഴിയുമ്പോൾ കാലനുമണഞ്ഞീടും,
കാലന്റെ വരവിന്നു നാളേതെന്നറിയാമൊ
കാല്യനാഴികപോലും കാലങ്ങൾ കളയാതെ,
കാലാകാലനെ ഭജിച്ചീടുക നിരന്തരം.

നാളുകൾ കുറയുംതോറും കല്ലറ സമീപിക്കുന്നു. പ്രയാസപ്പെട്ടു തേടിവെച്ച മുതലെല്ലാം ഉപേക്ഷിക്കേണ്ട സമയം വരുന്നു. തന്നിമിത്തം ദിവസംതോറും ലോകചിന്ത കുറഞ്ഞിട്ടു സ്വൎഗ്ഗചിന്ത പെരുകിവരണം. ഒരു പക്ഷി മുട്ടയെ വിട്ടു പറന്നുപോകുംപോലെ പറന്നു മോക്ഷലോകത്തു എത്തുവാൻ ശ്രമിക്കണം. പ്രിയമുള്ളവരെ നമ്മുടെ ആയുസ്സുനാൾ ഒരു ദിവസമെന്നു പറഞ്ഞിരിക്കുന്നു. എപ്പോൾ അതു അവസാനിക്കും. ഇവിടംവിട്ടു എപ്പോൾ പോകും? കൂലി എപ്പോൾ കിട്ടും എന്നു കാത്തിരിക്കുന്ന കൂലിക്കാരന്റെ ദിവസത്തിന്നു സദൃശമാകുന്നു. "എന്റെ ആയുസ്സു നിന്റെ മുമ്പാകെ ഒന്നുമില്ലാത്തതുപോലെയിരിക്കുന്നു" (സങ്കി: ൩൯. ൫). നാം എന്നേക്കും ജീവിക്കയില്ല. വരുവാനുള്ളവൻ വരും താമസിക്കയില്ല. ആകയാൽ നിങ്ങളുടെ വീട്ടുകാൎയ്യങ്ങൾ ക്രമപ്പെടുത്തുവിൻ. വിശ്വാസത്താൽ നീതീകരിക്കപ്പെടുന്നവൻ ജീവിക്കും. ഏററവും ശക്തിയുള്ള നിങ്ങളുടെ ധൈൎയ്യത്തെ ഉപേക്ഷിക്കരുതു. നിങ്ങളുടെ വാൎദ്ധക്യംവരെ ഞാൻ അവനാകുന്നു മരണപൎയ്യന്തം ഞാൻ നിങ്ങളെ താങ്ങും. ഞാൻ അങ്ങിനെ ചെയ്യുവന്നു. മേലാലും എന്റെ കൈകളിലേന്തി ചുമക്കയും രക്ഷിക്കയും ചെയ്യും എന്നു വാഗ്ദത്തം ചെയ്ത നമ്മുടെ കൎത്താവിന്റെ തിരുവചനത്തെ പൂൎണ്ണമായി വിശ്വസിച്ചു കാത്തിരിപ്പീൻ. "ആകാശവും ഭൂമിയും അഴിഞ്ഞുപോകും എങ്കിലും എന്റെ വചനങ്ങൾ അഴിഞ്ഞുപോകയില്ല" എന്നു താൻ വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലോ എന്നു ഓൎത്തു ധ്യാനിപ്പീൻ.

ഹല്ലേലൂയ്യാ സൈന്യങ്ങളുടെ ദൈവമായ കൎത്താവെ! നീ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ ഭൂലോകം മുഴുവനും നിന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. ആമ്മീൻ.

കെ. എം. പൌലൂസ്.

---

## പ്രാൎത്ഥന. (തുടൎച്ച.)

"സ്വൎഗ്ഗരാജ്യം പ്രവേശിപ്പാൻ ജ്ഞാനസ്നാനാനന്തരം ഇടവിടാതെയുള്ള പ്രാൎത്ഥന അത്യാവശ്യമാകുന്നു" എന്നു ഒരു വിശുദ്ധൻ പറയുന്നു. എന്തുകൊണ്ടെന്നാൽ, ഈ വിശുദ്ധ കൎമ്മത്താൽ നമ്മുടെ പാപങ്ങൾ എല്ലാം മോചിക്കപ്പെട്ടു എങ്കിലും, നമ്മെ ആക്രമിക്കുന്നതിനുള്ള ശത്രു നമ്മിൽ തന്നെയുണ്ടു. എന്നു തന്നെയല്ല, ലോകവും നമ്മുടെ വൈരിയായ പിശാചും നമ്മെ തെററിക്കുന്നതിനു സദാ ഉററുശ്രമിച്ചുകൊണ്ടിരിക്കുന്നു. ആയ്തിനാൽ നാം നിത്യജീവനായി യുദ്ധം ചെയ്കയും ജയംകൊള്ളുകയും ചെയ്യേണ്ടിയിരിക്കുന്നു. "എന്നാൽ ഒരുത്തൻ ജയത്തിനായി പോരാടിയാലും ന്യായമായിട്ടല്ലാതിരുന്നാൽ കിരീടം ധരിയ്ക്കപ്പെടുന്നില്ലാ." ൨ തീമോ: ൨: ൫. പ്രാൎത്ഥനയാൽ മാത്രം ലഭിയ്ക്കപ്പെടാവുന്ന ദൈവിക സഹായം കൂടാതെ നമുക്കു ക്രൂ

രന്മാരായിരിക്കുന്ന വൈരികളുടെ ആക്രമത്തെ തടുക്കുന്നതിനു കഴിവുണ്ടാകയി
ല്ല. അതിനാൽ പ്രാൎത്ഥന കൂടാതെ മോക്ഷം ലഭിപ്പാൻ അസാദ്ധ്യമാണു.

ദൈവം നമുക്കായി ഒരുക്കപ്പെട്ടിരിക്കുന്ന വരങ്ങളേയും ദാനങ്ങളേയും ലഭി
ക്കുന്നതിനുള്ള ഏകമാൎഗ്ഗം പ്രാൎത്ഥന തന്നെയാകുന്നു "പിതാവു നമുക്കായി ഒരുക്ക
പ്പെട്ടിരിക്കുന്ന നൽവരങ്ങൾക്കു നാം പ്രാൎത്ഥനയാൽ യോഗ്യന്മാരായി തീരുന്നു"
എന്നു ഒരു വിശുദ്ധൻ പറയുന്നു. നാം നമ്മുടെ ശരീരപോഷണത്തിനായി ഏ
തുപ്രകാരം നിലത്തിൽ വിതയ്ക്കുകയും കൊയ്യുകയും ചെയ്യുന്നുവൊ അതുപോലെ ത
ന്നെ നമ്മുടെ ആത്മാവിന്റെ വളൎച്ചയ്ക്കും തന്മൂലം നിത്യജീവനും ആവശ്യമാ
യിരിക്കുന്ന വരങ്ങൾ പ്രാൎത്ഥനമൂലം ലഭിയ്ക്കപ്പെടേണമെന്നു താൻ ആഗ്രഹിക്കുന്നു.
"ചോദിപ്പീൻ, കൊടുക്കപ്പെടും; അന്വേഷിപ്പീൻ കണ്ടെത്തും" മത്താ. ൭: ൭. ചു
രുക്കി പറയുന്നതായാൽ നാം ദൈവം തന്റെ കരുണയാൽ തരുന്ന ദാനങ്ങൾ
അല്ലാതെ മറ്റൊന്നും ഇല്ലാത്ത പാവപ്പെട്ട യാചകർ മാത്രം ആകുന്നു. ദൈവം ത
ന്റെ ദാനങ്ങളെ നമ്മുടെ മേൽ ചൊരിയുന്നതിനു ആഗ്രഹിക്കുന്നു. നാം ആവശ്യ
പ്പെടാതിരുന്നാൽ ഇതു സാധിക്കുന്നതല്ല. ദൈവം തരുന്നതിനു ആഗ്രഹിക്കുന്നു എ
ങ്കിലും ആവശ്യപ്പെടുന്നവനു മാത്രമെ കൊടുക്കുന്നുള്ളു. "ചോദിപ്പീൻ കൊടുക്കപ്പെ
ടും" എന്നല്ലയൊ രക്ഷകൻ പറയുന്നതു. ആയ്തുകൊണ്ടു ആരു ആവശ്യപ്പെടാതി
രിക്കുന്നുവൊ അവനു കിട്ടുന്നില്ല. ചെടികൾ വളരുന്നതിനും അവയിൽ ഫലം കാ
യിക്കുന്നതിനും ഏതുപ്രകാരം നനവു ആവശ്യമായിരിക്കുന്നുവൊ അതുപോലെ ആ
ത്മാവിന്റെ വളൎച്ചയ്ക്കു പ്രാൎത്ഥനയും ആവശ്യമായിരിക്കുന്നു. ശരീരത്തിന്റെ നി
ലനില്പിനു ആത്മാവു ആവശ്യമായിരിക്കുന്ന പ്രകാരം ആത്മാവിന്റെ നിലനി
ല്പിനു പ്രാൎത്ഥനയും ഒഴിച്ചുകൂടാത്തതാണു. പ്രാൎത്ഥനകൂടാതെയുള്ള ആത്മാവു ദൈ
വസന്നിധിയിൽ മലിനതയുള്ള ധൂപത്തെ അയക്കുന്നു; എന്തുകൊണ്ടെന്നാൽ ദൈ
വീകരക്ഷയെ പ്രാപിക്കുന്നതിൽ മടികാണിക്കുന്നവൻ ഉടനെ പാപമാകുന്ന അഴു
ക്കാൽ മാലിന്യപ്പെടുന്നതിന്നാരംഭിക്കുന്നു. 'പ്രാൎത്ഥന' ആത്മാവിൻ പോഷണം എ
ന്നു വിളിയ്ക്കപ്പെടുന്നു. ഭക്ഷണം കൂടാതെ ശരീരത്തെ വെച്ചുകൊള്ളുവാൻ കഴിയാ
ത്തതുപോലെ പ്രാൎത്ഥനകൂടാതെ ആത്മീക ജീവനെ സൂക്ഷിക്കുന്നതിനു പ്രയാസ
വും കഴിയാത്തതും ആകുന്നു. നമ്മുടെ ദൈവീക വൈദ്യൻ പറയുന്നതിനെ കേ
ൾക്കുക:—"മാംസം ഭക്ഷണം കൊണ്ടു പോഷിക്കപ്പെടുന്നതു പോലെ ആത്മാവു
'പ്രാൎത്ഥന' കൊണ്ടു പോഷിയ്ക്കപ്പെടുന്നു" നിത്യജീവനെ പ്രാപിക്കുന്നതിനു പ്രാ
ൎത്ഥന എത്രത്തോളം ആവശ്യമാകുന്നു എന്നു പിതാക്കന്മാർ കാണിച്ചു തന്നിട്ടുള്ള
ഈ ഉപമകൾ കൊണ്ടു ഏററവും വിശദമാകുന്നു.

ഇതു കൂടാതെ നമ്മുടെ ശത്രുക്കളുടെ ആക്രമത്തെ തടുക്കുന്നതിനു പ്രാൎത്ഥന
ഏററവും ആവശ്യമായ ഒന്നാകുന്നു; ഈ ആയുധം ധരിക്കാത്തവൻ നശിച്ചു പോ
കുന്നു. ആദാം പരീക്ഷിയ്ക്കപ്പെട്ടപ്പോൾ മേൽ നിന്നുള്ള സഹായം ആവശ്യപ്പെ
ടാതിരുന്നതിനാൽ വീണുപോയി എന്നു വിശുദ്ധ വൈദ്യൻ നമ്മെ പഠിപ്പിക്കു
ന്നു. വിശുദ്ധ വേദപുസ്തകത്തിൽനിന്നു നിത്യജീവങ്കലേക്കുള്ള മാൎഗ്ഗങ്ങൾ അനേ
കം നാം പഠിക്കുന്നു. ഇവയിൽ പ്രഥമസ്ഥാനം വഹിക്കുന്നതു പ്രാൎത്ഥനയാകുന്നു.
പ്രാൎത്ഥനയാൽ സത്യസഭ മററുള്ള മതശാഖകളിൽനിന്നു വേർതിരിയപ്പെടുന്നു
എന്തുകൊണ്ടെന്നാൽ ദൈവം തന്റെ സഭയെ ഒരു പ്രത്യേക മാതിരിയിൽ 'പ്രാ
ൎത്ഥനയുടെ ഭവനം' എന്നുവിളിച്ചിരിക്കുന്നു. "എന്റെ ഭവനം പ്രാൎത്ഥനയുടെ ഭ
വനം എന്നു വിളിയ്ക്കപ്പെടും" മത്താ: ൨൧: ൧൩. "സകല സൽപ്രവൃത്തികളുടെ
യും ആരംഭം, അഭിവൃദ്ധി, പൂൎത്തീകരണം ഇവയെ പ്രാൎത്ഥനയിൽ നിന്നു മന

സ്സിലാക്കാമെന്നു" ഒരു വിശുദ്ധൻ പറയുന്നു. ഇങ്ങനെ നമുക്കു സംഭവിക്കുന്ന സകല അരിഷ്ടതകളിലും അപകടങ്ങളിലും നാം സ്വർഗ്ഗത്തിലേക്കു നമ്മുടെ കണ്ണുകളെ ഉയർത്തി തന്റെ കരുണയുടെ സഹായത്തിനായി തകർന്ന ഹൃദയത്തോടു കൂടി തന്നോടു യാചിക്കയല്ലാതെ വേറെ ഒരുമാർഗ്ഗവും ഇല്ലാ. ദാവീദു, തന്റെ ശത്രുക്കളുടെ കഠോരമായ ആക്രമത്തിൽ നിന്നു രക്ഷപെടുന്നതിനു സ്വർഗ്ഗത്തിലുള്ള പിതാവിനോടു ഇടവിടാതെ പ്രാർത്ഥിക്കയല്ലാതെ വേറെ ഒരു വഴിയും കാണായ്കയാൽ "എന്റെ ശത്രുക്കളുടെ കണിയിൽ നിന്നു എന്നെ രക്ഷിക്കേണമെ എന്നു സദാ പ്രാർത്ഥിച്ചതായി നാം കാണുന്നു. "എന്റെ കണ്ണുകൾ നിന്റെ അടുക്കലേക്കു സൂക്ഷിച്ചിരിക്കുന്നു; എന്തുകൊണ്ടെന്നാൽ എന്റെ പാദങ്ങളെ കണിയിൽ നിന്നു വിടുവിക്കുന്നതിനു നിനക്കു കഴിയും; പിതാവെ! എന്നെ ദർശിച്ചു എന്റെ മേൽ കരുണചെയ്യേണമെ; ഞാൻ ഏകനും ബലഹീനനും ആകുന്നു." സങ്കീ. വ൨: ഹ൫ എന്റെ ദൈവമെ! നീ അരുളിച്ചെയ്തിരിക്കുന്നപ്രകാരം നിന്റെ കണ്ണുകൾ എന്നെ ദർശിക്കേണമെ; എന്നോടു കരുണയുണ്ടായി എന്നെ രക്ഷിക്കേണമെ; എന്തെന്നാൽ ഞാൻ തനിച്ചു ഒന്നും ചെയ്യുന്നതിനു പ്രാപ്തനല്ലാ; എന്നെ വിടുവിക്കുന്നതിനു നിന്നെയല്ലാതെ മററാരേയും ഞാൻ കാണുന്നുമില്ലാ.

ദൈവകല്പനകളെ തികയ്ക്കുന്നതിനുള്ള നൽവരവും പ്രകാശവും ലഭിക്കുന്നതിനു പിതാവു 'പ്രാർത്ഥന' എന്നു ഒരു വഴി നിയമിച്ചിട്ടില്ലായിരുന്നു എങ്കിൽ ആദാം വരുത്തികൂട്ടീട്ടുള്ള പാപം നിമിത്തം നമുക്കുണ്ടായിട്ടുള്ള ക്ഷീണവും തളർച്ചയും ഹേതുവായിട്ടു നാം ശത്രുക്കളെ ജയിച്ചു ദൈവീക ചട്ടങ്ങളെ ആചരിക്കുന്നതിനു എങ്ങിനെ കഴിയുമായിരുന്നു? ആദാമിന്റെ വീഴ്ച ദൈവീക ചട്ടങ്ങളെ ആചരിപ്പാൻ അസാദ്ധ്യമാക്കിത്തീർത്തു എന്നു ലൂതർ എന്ന മതവിപരീതി തെററായി ധരിച്ചിരുന്നു.

തുടരും. കെ. സി. വക്കി.

---

## നമ്മുടെ കപ്പിത്തങ്ങൾ.

"മലങ്കര ഇടവകപ്പത്രിക" പത്രാധിപർ അവർകൾക്കു.

സേർ, താഴെ എഴുതിയിരിക്കുന്നതായ ലേഖനം നമ്മുടെ വന്ദ്യപിതാക്കന്മാരെയും പരിഷ്കാരേച്ഛുക്കളായ മാന്യസമുദായ സ്നേഹികളേയും അറിയിക്കുന്നതിനായി താങ്കളുടെ വിലയേറിയ പത്രികയുടെ ഒരു കോണിൽ പ്രസിദ്ധം ചെയ്തു കാണ്മാനപേക്ഷ.

വന്ദ്യപിതാക്കന്മാരും മാന്യസമുദായസ്നേഹികളുമെ! ഈ മലങ്കര ഇടവകയിൽ സുറിയാനിക്കാരായ നമുക്കു അനേക പള്ളികളും പള്ളി ഒന്നുക്കു അവകളുടെ അവസ്ഥാനുസരണം ഒന്നും, രണ്ടും കപ്യാരന്മാരും ഉണ്ടല്ലൊ. എന്നാൽ ഇവരിൽ അധികം പേരുടെയും വിദ്യയെപ്പററി സൂക്ഷ്മബുദ്ധ്യാ നാം വിചിന്തനം ചെയ്യുന്നു എങ്കിൽ വ്യസനം തോന്നാതെയും ലജ്ജതോന്നാതെയും ഇരിക്കുന്നതിനു ഗത്യന്തരമില്ല. പിന്നെയൊ ഇവർക്കു സിദ്ധിച്ചിട്ടുള്ളതായ ഒരു വലിയ വിദ്യ എന്തെന്നുവച്ചാൽ കുർബ്ബാന കൂടുന്നതിനു സുറിയാനിയുടെ ശബ്ദം സ്വന്തമലയാളത്തിൽ അച്ചന്മാരെക്കൊണ്ടൊ മററൊ എഴുതിച്ചു അർത്ഥം ഗ്രഹിക്കാതെ പഠിച്ചുകൊണ്ടു ഒരു വിധത്തിൽ കഴിച്ചുകൂട്ടുകയാണു ഇപ്പോൾ ഒട്ടുമിക്കപള്ളികളിലും കണ്ടുവരുന്നതായ പതിവു. എന്നാൽ സുറിയാനിയുടെ ശബ്ദം ഇങ്ങിനെ മലയാളത്തിൽ എഴുതിച്ചു പഠിക്കയാണെങ്കിലും ആയതു "ബെസുമല്‌കൊ" വരെ എത്തിയിട്ടുള്ളവരും അത്രടം എത്തിയിട്ടില്ലാത്തവരും ഈ കൂട്ടത്തിൽ കണ്ടേക്കുമെന്നുള്ള സംശയരഹിതമാണു. ഏതൊരു ഭാഷയ്ക്കും മുഖ്യമായിട്ടുള്ളതു വ്യാകരണമാണല്ലൊ.

വ്യാകരണമെന്നുവച്ചാൽ ഒരു ഭാഷയെ തെറ്റുകൂടാതെ ഉപയോഗിക്കുന്നതിനുള്ള വഴികളെ കാണിക്കുന്ന ശാസ്ത്രമാകുന്നു. ഏതൊരു ഭാഷയും നാം പഠിക്കണമെങ്കിൽ വ്യാകരണം കൂടാതെയും വ്യാകരണമുറയനുസരിച്ചു പഠിയ്ക്കാതെയും നിവൃത്തിയില്ലന്നുമാത്രമല്ല; ആയതു കൂടാതെ പഠിക്കുന്നതു കിളികൾ മുതലായ വെറും പക്ഷികൾ ചിലയ്ക്കുന്നതുപോലെ അല്ലാതെ അവകൊണ്ടു യാതൊരു ഗുണസിദ്ധിയുമുണ്ടാകുന്നതല്ലന്നും ഒരു ഭാഷയുടെ ശബ്ദം വേറൊരു ഭാഷയിൽ എഴുതി പഠിക്കുന്നതായാൽ ശബ്ദം ശരിയായും വ്യക്തമായും വരുന്നതല്ലന്നുള്ളതും ഏവൎക്കും അറിയാവുന്നതാണല്ലൊ. അതിലും വിശേഷിച്ചു ഇങ്ങനെ പഠിക്കുന്നവരിൽ ചിലൎക്കു സുറിയാനി ഭാഷയിലെ നിലത്തെഴുത്തക്ഷരങ്ങളായ ഓലാഫ്, ബേസ്സ, ഗോമൽ. ആദിയായ അക്ഷരങ്ങൾ പുത്തരിയും മററു ചിലൎക്കു ഇതുകൾ പച്ചമരുന്നൊ അങ്ങാടിമരുന്നൊ എന്നു ഇനിയും അറിവാൻ പാടില്ലന്നും പറയുമ്പോൾ ഇവർ എഴുതിച്ചു പഠിക്കുന്നതായ സുറിയാനിയുടെ ശബ്ദവും മറ്റും എത്ര ഭേഷാണന്നുള്ളതു വ്യക്തമാകുന്നതാണല്ലൊ. ലോകരക്ഷിതാവും പരമകാരുണികനുമായ യേശുമിശിഹാ ഭൂസഞ്ചാരം ചെയ്യുനാളിൽ തന്റെ ശിഷ്യവൎഗ്ഗങ്ങളുമായി അന്യോന്യം സംസാരിച്ചുകൊണ്ടിരുന്ന ക്രിസ്തീയ മതഭാഷയും കൎമ്മഭാഷയുമായ സുറിയാനിഭാഷ, സുറിയാനി ക്രിസ്ത്യാനികളായ നമുക്കെന്നു മാത്രമല്ല ഇതരമത ക്രിസ്ത്യാനികളായ ഏവരും അഭ്യസിച്ചിരിക്കേണ്ട ഒന്നാണങ്കിലും പട്ടക്കാൎക്കും കപ്യാരന്മാൎക്കും ഇതു ഒഴിച്ചുകൂടാത്ത ഒന്നാണല്ലൊ. ആ സ്ഥിതിക്കു നൂററുക്കു ഒന്നുരവീതം സുറിയാനി ഒരുവിധം പഠിച്ചിട്ടുള്ളവരായ പട്ടക്കാർ ഉണ്ടങ്കിലും അരയ്ക്കു കാലെമുണ്ടാണി വീതമെങ്കിലും സുറിയാനി അറിയാവുന്ന കപ്യാരന്മാരും കൂടി ഈ കൂട്ടത്തിൽ ഉണ്ടായിരുന്നു എങ്കിൽ സുറിയാനി ഭാഷയ്ക്കെന്നുമാത്രമല്ലാ; സുറിയാനിക്കാരായ നമുക്കു എത്ര ശ്രേയസ്കരവും അഭിവൃദ്ധിയും ഖ്യാതിയും സന്തോഷവും ഉണ്ടായിരുന്നേനെ എന്നു ഒരു നൂറായിരം പ്രാവശ്യം പറഞ്ഞാലും അധികരിച്ചുപോയി എന്നു വരികയില്ലാ. കപ്യാരന്മാരെക്കുറിച്ചുമാത്രം ഇത്രയും പറഞ്ഞതുകൊണ്ടു കപ്യാരന്മാരല്ലാത്തവരായ അയ്മേനികൾ സുറിയാനി പഠിച്ചിട്ടുണ്ടന്നൊ അല്ലങ്കിൽ സുറിയാനി ഭാഷയിൽ ഒരു വിധം പാണ്ഡിത്യം സിദ്ധിച്ചിട്ടുണ്ടന്നൊ ആരും വിധിച്ചേക്കരുതെ. സുറിയാനിഭാഷ പട്ടക്കാൎക്കും കപ്യാരന്മാൎക്കും മാത്രം അട്ടിപ്പേറായി കൊടുത്തിട്ടുള്ള ഒരു ധനമല്ലാ. എന്നാലൊ ഇതു സകലൎക്കും പൊതുവേയുള്ളതും ഏവരും പഠിച്ചിരിക്കേണ്ടതും ഒന്നാണന്നു മാത്രമെ ഞാൻ പറയുന്നുള്ളു. പിന്നെ, കപ്യാരന്മാരെ മാത്രം ചൂണ്ടി ഇത്രയും പറഞ്ഞതു എന്താണന്നല്ലെ.? പറയാം ഇപ്പോൾ ചുരുക്കം ചില പള്ളികളിലെ കപ്പിത്തങ്ങൾ നടത്തിവരുന്നതായ കുൎബ്ബാനക്രമം ഒന്നു കാണേണ്ടതും അറിഞ്ഞിരിക്കേണ്ടതും തന്നെ. കുൎബ്ബാനമദ്ധ്യേ "ബെസ്മല്ക്കാ" ഒന്നുരണ്ടു നീട്ടി കപ്യാരു ചൊല്ലി ധൂപം വീശിമിഴങ്ങസ്യാ എന്നു നോക്കി നടക്കുകയല്ലാതെ പിന്നിട്ടു ഒരക്ഷരം പോലും കപ്യാൎക്കു അറിഞ്ഞുകൂടന്നു മാത്രവുമല്ല, ശേഷം കുൎബ്ബാന അണയ്ക്കുന്ന പട്ടക്കാരനൊ മറ്റുവല്ല പട്ടക്കാരൊ നടത്തികൊണ്ടില്ലങ്കിൽ "അവിടെകിടാ" എന്നു പണ്ടാരാണ്ടൊ പറഞ്ഞതുപോലെയാണു കലാശം എന്നു പറയുമ്പോൾ ആൎക്കാണു വ്യസനവും ലജ്ജയും തോന്നാത്തതു? ഈ മട്ടിൽ കപ്യാരന്മാരു നടത്തേണ്ടതും അവൎക്കു അറിഞ്ഞുകൂടാത്തതുമായ ചില ഭാഗങ്ങൾ കുൎബ്ബാനയണയ്ക്കുന്ന പട്ടക്കാരൻ ഇതും അദ്ദേഹം നടത്തേണ്ടതായ ക്രമങ്ങൾ മുഴുവനും കഴിച്ചുകൂട്ടി വരുമ്പോൾ ആ പട്ടക്കാരനുള്ള ബുദ്ധിമുട്ടും പ്രയാസവും എത്ര മാത്രമെന്നു വൎണ്ണിപ്പാൻ എന്നാൽ സാദ്ധ്യമല്ലാത്തതിനാലും പത്രികയിൽ സ്ഥലം മതിയാകയില്ലന്നു ഭയന്നും ആ ഭാഗം ചുരുക്കുന്നു. ഇനി നമ്മുടെ കപ്പിത്തങ്ങളുടെ മലയാള ഭാഷാജ്ഞാനവിഷയത്തിൽ പ്രവേശിച്ചു നോക്കുന്നു എങ്കിൽ നാം സംസാരിക്കുന്നതും ഈ നാട്ടിലെ സ്വന്തഭാഷയു

മായ മലയാളവും കൂടി ഇവക്കു ശരിയായി അറിഞ്ഞുകൂടാതെ പറയുമ്പോൾ എങ്ങിനെ ചെവി പൊത്താതിരിക്കും എന്റെ സാറെ! എങ്കിലും ഇതു ഇവരുടെ കുററമെന്നു ഞാൻ വിചാരിക്കുന്നില്ലാ. ഒരാളെ എന്തെങ്കിലും ഒരു ജോലിയിൽ പ്രവേശിപ്പിക്കുന്നു എങ്കിൽ അയാൾ അതിനു തക്കയോഗ്യനെന്നൊ പഠിപ്പുള്ളവനെന്നൊ സുശീലനെന്നൊ പരിശോധനകഴിച്ചതിന്റെ ശേഷമെ നിയമിക്കാവുള്ളു എന്നും ആ കാൎയ്യത്തിൽ നിയമനാധികാരികളുടെ ശ്രദ്ധ പ്രത്യേകം പതിഞ്ഞിരിക്കേണ്ടതാണെന്നും മാത്രമെ ഞാൻ ഈ ഘട്ടത്തിൽ ബലമായി പറയുന്നുള്ളു.

എങ്കിലും മേലാൽ ഇപ്രകാരം വരാതിരിപ്പാൻ അധികാരികളുടെ ശ്രദ്ധയെ ഇതിലേക്കു ക്ഷണിച്ചുകൊള്ളുന്നതു കൂടാതെ നമ്മുടെ ഗവമ്മെണ്ടിൽ നിന്നും വൈദ്യം, ഭൂഗർഭശാസ്ത്രം, കൃഷിശാസ്ത്രം. മുതലായവ അഭ്യസിക്കുന്നതിനായും മററും തക്കയോഗ്യതയുള്ള യുവാക്കന്മാരെ തിരഞ്ഞെടുത്തു സ്കോളർഷിപ്പോടു കൂടി ശീമ, എഡിൻബറൊ മുതലായ അന്യരാജ്യങ്ങളിൽ അയക്കുന്നതുപോലെ ഓരൊ ഇടവകകളിൽ നിന്നും തക്കയോഗ്യതയുള്ളവരായ ഒന്നൊ രണ്ടൊ യുവാക്കളെ തിരഞ്ഞെടുത്തു അതാതു ഇടവകകളിൽ നിന്നും സ്കോളർഷിപ്പോടു കൂടി നമ്മുടെ ശീമരാജ്യങ്ങളായ കോട്ടയം, പാമ്പാക്കുട മുതലായ സ്ഥലങ്ങളിൽ അയച്ചു സുറിയാനി ഇംഗ്ലീഷു മുതലായവ പഠിപ്പിച്ചു തക്കവിരുതന്മാരാകുമ്പോൾ പള്ളികളിലെ കപ്പിത്തങ്ങളായൊ പ്രസംഗികളായൊ നിയമിക്കേണ്ടതാണെന്നും ഈ ന്യൂനതകളെ ചൂണ്ടിക്കാണിച്ചു പരിഹരിക്കേണ്ടിയ കാലം വളരെ മുമ്പെതന്നെ കഴിഞ്ഞിരിക്കുന്നു എന്നും ഇനിയും നാം മിണ്ടാതിരിക്കാനാണു ഭാവമെങ്കിൽ നമ്മുടെ സമുദായികാവസ്ഥ അത്യന്തം ശോച്യതരമായി പരിണമിക്കുമെന്നുള്ളതിനു സംശയമില്ലാത്തതിനാൽ ഈ കാൎയ്യത്തിൽ വന്ദ്യപിതാക്കന്മാരും സമുദായാഭിമാനികളായ മാന്യന്മാരും വേണ്ടതു പ്രവൃത്തിക്കേണ്ടിയ സമയം അത്യാസന്നമായിരിക്കുന്നു എന്നും നമ്മുടെ പള്ളികളിൽ പെരുനാളുകളിൽ വെടിക്കെട്ടുകൾക്കും മററുമായി വ്യയം ചെയ്യുന്ന പണത്തിന്റെ ഒരു കാൽഭാഗമെങ്കിലും ഇങ്ങനെയുള്ള സദ്വിഷയങ്ങളിൽ വിനയോഗിക്കുയാണെങ്കിൽ പള്ളികൾക്കു യാതൊരു ബുദ്ധിമുട്ടും തടസ്സവും നേരിടുവാൻ മാൎഗ്ഗമില്ലന്നാണു എന്റെ താഴ്മയായ അഭിപ്രായമെന്നു മാത്രമല്ലാ നമ്മുടെ പള്ളിസമ്പത്തുകൾ ഓരൊവക അന്യാവശ്യവിഷയങ്ങൾക്കായി വ്യയം ചെയ്യാതെ പൊതു ജനോപകാരാൎത്ഥങ്ങളായ മേൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ ഓരൊവക കാൎയ്യങ്ങൾക്കായി ചിലവിട്ടിരുന്നു എങ്കിൽ കപ്പിത്തങ്ങൾ എന്നു മാത്രമല്ല; സുറിയാനി യുവാക്കൾ പോലും വെറും കന്നുകാലികളെപ്പോലെ വിദ്യാവിഹീനന്മാരായി വളരുകയില്ലായിരുന്നു എന്നുള്ളതിനു സംശയമില്ലായിരുന്നു.

വേറൊന്നു അടിയന്തിരങ്ങൾക്കായും മററും ചെയ്യുന്ന അനാവശ്യവ്യയമാണു നമ്മുടെ സമുദായസമ്പത്തിനെ നശിപ്പിക്കുന്നതും ആ വകകൾക്കായി വേണ്ട ദ്രവ്യം വ്യയം ചെയ്യുന്നതിനു നമ്മുടെ സമുദായത്തിനുള്ള ദുരഭിമാനം പ്രസിദ്ധമാണെന്നു മാത്രവുമല്ല; ആഭരണ ഭ്രമത്തിലും മദ്യപാനത്തിലും നമ്മുടെ സമുദായം ഒട്ടും പിന്നോക്കമല്ല. മദ്യപാനത്തിനു വേണ്ടി എത്ര പണമെങ്കിലും ചിലവു ചെയ്യുന്നതിനു നമ്മുടെ കൂട്ടർ തയാറാണു. അതിലും വിശേഷിച്ചു മദ്യപാനത്തിൽ നമ്മുടെ ഇടയിൽ ഉള്ള ലുബ്ധന്മാരായ ചില കിഴവന്മാർ പോലും കാണിക്കുന്ന ഐകമത്യം ഏററവും ആശ്ചൎയ്യകരവും ആ സന്ദൎഭത്തിൽ അവക്കു പണവും തൃണവും ഒന്നുപോലെയും, പൊതു ജനോപകാരാൎത്ഥമായ ഒരു വിഷയത്തിലേക്കായി നിസ്സാരമായ ഒരു ദ്രവ്യസഹായം ചെയ്യണമെന്നു ആവശ്യപ്പെട്ടാൽ കുത്തിചാകാൻ ഒരുങ്ങുന്ന പടുലുബ്ധന്മാരുപോലും മദ്യപാനത്തിനും ആഭരണാദികൾക്കും അടിയന്തിരാദികൾക്കും മററുമായി കണ്ണടച്ചുകൊണ്ടു അസംഖ്യം ദ്രവ്യം വ്യയം ചെയ്യുന്നതുകാണുമ്പോൾ ഏതു വജ്രഹൃദയന്റെ മനസ്സാണു ലയിക്കാതിരിക്കുന്നതു.

നികൃഷ്ടങ്ങളായ ഈ മദ്യപാനംകൊണ്ടും ആഭരണഭ്രമംകൊണ്ടും അടിയന്തിരഭ്രമംകൊണ്ടും പത്തും മുപ്പതിനായിരം ഉറുപ്പികയോളം ആസ്തിയുള്ളതായ എത്ര ക്രിസ്തീയ കുഡുംബങ്ങളാണ കാലക്രമേണ പാപ്പരായിരിക്കുന്നതെന്നു നിർണ്ണയിപ്പാൻ തരമില്ലാത്തതിനാലും എനിക്കു നിശ്ചയമില്ലാത്തതിനാലും ആ ഭാരം പത്രാധിപർ സാർ അവർകളെതന്നെ ഏല്പിക്കയും നികൃഷ്ടങ്ങളായ ഇതുകൾ നാമാവശേഷമാകുന്ന കാലം നമ്മുടെ രക്ഷകനായ മിശിഹാ തമ്പുരാൻെറ രണ്ടാമത്തെ എഴുന്നെള്ളത്തും സന്നിഹിതമായിരിക്കും എന്നാണ എനിക്കു തോന്നുന്നതു. ആയതുകൊണ്ടു വളരെകാലം കഷ്ടപ്പെട്ടു സമ്പാദിക്കുന്ന പണത്തെ അനാവശ്യ വിഷയങ്ങൾക്കായി വ്യയം ചെയ്തു നശിപ്പിക്കുന്നതു മൌഢ്യമാണെന്നു ഇനിയെങ്കിലും ഈ കൂട്ടക്കു തോന്നാത്തതു ആശ്ചര്യകരംതന്നെ. ആയതുകൊണ്ടു വന്ദ്യമഹാത്മാക്കളെ! ഇനിയെങ്കിലും നാം കുംഭകർണ്ണനിദ്രയിൽനിന്നു ഉണർന്നു നമ്മുടെ കുട്ടികളുടെ വിദ്യാഭ്യാസവിഷയത്തിൽ നിങ്ങൾ ഇതുവരെ കാണിച്ചുപോന്ന ഉദാസീനത പരിഷ്കാര സൂര്യൻ ഉച്ചസ്ഥിതനായി നില്ക്കുന്ന ഈ ഇരുപതാം നൂററാണ്ടിലെങ്കിലും കാണിക്കുന്നതു സങ്കടമാണെന്നു തന്നെയുമല്ലാ കാലാനുസൃതങ്ങളായ മാററം ഏതൊരു ജനസമുദായത്തിനും ആവശ്യമാണെന്നും ആയതിനു ദൃഷ്ടാന്തമായി കുറെ കൊല്ലങ്ങൾക്കുമുമ്പു വളരെ അപരിഷ്കൃത സ്ഥിതിയിൽ കിടന്നിരുന്ന ജപ്പാൻകാർ തന്നെ ഇപ്പോൾ പ്രബലന്മാരും പ്രസിദ്ധന്മാരുമായി തീൎന്നതു അവരുടെ ഐകമത്യവും സ്ഥിരോത്സാഹവും കൊണ്ടാണെന്നു ഈയിട നടന്ന റഷ്യാ ജപ്പാൻ തമ്മിലുണ്ടായിരുന്ന ലോകപ്രസിദ്ധമായ മഹാ ഭയങ്കരയുദ്ധത്തിൽ ധൈൎയ്യവീൎയ്യന്മാരായ റഷ്യരെ ഏററവും നിസ്സാരന്മാരായ ജപ്പാൻകാർ പരാജയന്മാരാക്കിയതു അവരുടെ ഐകമത്യംകൊണ്ടും സ്ഥിരോത്സാഹവുംകൊണ്ടാണെന്നുള്ളതു ഇനിയെങ്കിലും നാം അറിഞ്ഞിരിക്കണം. ആയതുകൊണ്ടു ഈ കാൎയ്യത്തിൽ സമുദായ മേലദ്ധ്യക്ഷന്മാരായ വന്ദ്യപിതാക്കന്മാരുടെയും മാന്യ സമുദായ സ്നേഹികളുടെയും അനുഗ്രഹംകൊണ്ടും ഉത്സാഹംകൊണ്ടും കാലവിളംബമെന്യെ താഴെ പറയുന്നവകളെ നടപ്പിൽ വരുത്തുന്നതായാൽ കപ്പിത്തങ്ങളുടെയും മററും വിദ്യാഭ്യാസക്കുറവിനെ പരിഹരിക്കാമെന്നാണ എൻെറ ദൃഢമായ വിശ്വാസം.

വിശേഷിച്ചും നമ്മുടെ സമുദായസ്വത്തിൻെറ ഉന്നമനത്തിനു സഹായകരങ്ങളായി തീരുമെന്നു വിശ്വസിക്കാവുന്ന ചില സംഗതികളെയുംകൂടെ താഴെ നമ്പരിട്ടു ഓരോ വകുപ്പുകളായി പ്രസ്താപിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

(൧) സൎവ്വോപരി വിദ്യാഭ്യാസ പ്രചാരത്തിനു അശ്രാന്തമായി പരിശ്രമിക്ക.

(൨) സമുദായ സ്വത്തിനെ അനാവശ്യവിഷയങ്ങൾക്കായി വ്യയം ചെയ്യാതെ സൂക്ഷിക്ക.

(൩) ആഭരണഭ്രമം, അടിയന്തിരഭ്രമം ഇതുകളിൽനിന്നും കഴിയുന്നതും ഒഴിഞ്ഞിരിക്കുന്നതിനു ശ്രമിക്കയും അവകളാൽ ഉളവാകുന്ന നിരൎത്ഥകതയേയും ദോഷങ്ങളേയും സമുദായത്തെ ഗ്രഹിപ്പിക്ക.

(൪) നമ്മുടെ ഇടയിൽ ജീവിതത്തിലുള്ള അമത്സരത്വത്തെ നാം പൂൎണ്ണമായി ഉപേക്ഷിച്ചുംകൊണ്ടു അന്യസമുദായങ്ങളേക്കാൾ ഉപരിയായി നമ്മുടെ സമുദായത്തെ വിദ്യാഭ്യാസംകൊണ്ടും പരിഷ്കാരംകൊണ്ടും പ്രഥമസ്ഥാനത്തെ അൎഹിക്കുന്നതിനു കഴിയുന്നതും ശ്രമിക്കണം.

(൫) പള്ളികളിലെ കപ്പിത്തങ്ങൾക്കും മററും പ്രോത്സാഹിപ്പിക്കുന്നതിനായി സമുദായം വകയായി ഏതാനും സ്കോളർഷിപ്പുകൾ സ്ഥാപിച്ചു അതിലേക്കു യോഗ്യന്മാരായ യുവാക്കളെ കോട്ടയം, പാമ്പാക്കുട മുതലായ സ്ഥലങ്ങളിൽ അയച്ചു

കപ്പിത്തങ്ങളെയും ഏററവും വിദ്യാഭ്യാസമുള്ളവരായി തീൎക്കേണ്ടതു ഈ കാലാവസ്ഥയ്ക്കു അത്യന്താപേക്ഷിതമാകുന്നു.

(൯) പ്രത്യേകിച്ചു നമ്മുടെ ഇടയിൽ വൎദ്ധിച്ചിരിക്കുന്നതായ മദ്യപാനം എന്ന മൂലവ്യാധി ജനങ്ങളിൽനിന്നും നാമാവശേഷമാക്കുവാൻ സഭ പ്രത്യേകം റൂൾസ്സുകൾ പാസാക്കുന്നതായാൽ ശേഷമുള്ളതിനെല്ലാം സമാധാനം പ്രായേണ ഉണ്ടാകുന്നതാണു.

(൰) കാലാനുകൂലങ്ങളായ പരിഷ്കാരങ്ങൾ ഏതൊരു ജനസമുദായങ്ങൾക്കും ആദരണീയങ്ങളായിട്ടുള്ളവയാകയാൽ നമ്മുടെ കപ്പിത്തങ്ങൾ കുൎബ്ബാനയ്ക്കു കൂടുന്നതിനു പ്രത്യേക ഒരുക്കമുള്ളതായ വസ്ത്രരീതിയിലും കാലോചിതമായ ചില പരിഷ്കാരങ്ങൾ വരുത്തേണ്ടതായിട്ടുണ്ടു.

എന്നു ഒരു സമുദായാഭിമാനി.

---

## നമ്മുടെ സമുദായത്തിലെ ചില അത്യാവശ്യങ്ങൾ.

നമ്മുടെ സഭയിലെ പല കുറവുകളേയും പററി പല വിധത്തിലും പ്രസംഗിക്കയും പ്രസ്താവിക്കയും പരിതപിക്കയും ചെയ്തുവരുന്നുണ്ടെങ്കിലും തന്നിവാരണാൎത്ഥം പ്രയത്നപ്പെടുന്നവരൊ, അല്ലെങ്കിൽ അങ്ങനെയുള്ളവരെ യഥാശക്തി സഹായിക്കുന്നവരൊ വളരെ ചുരുക്കമാണെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. എല്ലാ കാൎയ്യത്തിനും പണം ഒഴിച്ചുകൂടാത്ത ഒന്നാണ; അതു നമ്മുടെ സഭയ്ക്കു വളരെ കുറവുമാണു. അതുകൊണ്ടാണു ഈ ന്യൂനതയെ പരിഹരിക്കാൻ ആരും ശ്രമിക്കാത്തതു; അല്ലാതെ അഭിപ്രായം അറിഞ്ഞുകൂടാഞ്ഞിട്ടല്ല എന്നു ഇതെഴുതുന്ന ഞാൻ തന്നെ പല അഭിപ്രായക്കാരോടും പലപ്പോഴും പറഞ്ഞിട്ടുള്ളതാണു. എങ്കിലും ഉത്സാഹിച്ചാൽ ഉടനെ അല്ലെങ്കിലു ക്രമേണ സാധിക്കാവുന്നവയാണു നമ്മുടെ ആവശ്യങ്ങളിൽ പലതും എന്നു തന്നെയാണു എന്റെ ആന്തരമായ അഭിപ്രായം. അതിനാൽ നമ്മുടെ സമുദായത്തിന്റെ തൽകാലാവസ്ഥയ്ക്കു ഏററവും ആവശ്യമായ ചില സംഗതികളെ വിസ്തരപേഷണ രൂപേണ ഞാൻ കൂടി ഒന്നു പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു.

൧. നമ്മുടെ സഭവകയായി ഒരു പെൺപള്ളിക്കൂടം ഉണ്ടാകേണ്ട സമയം എത്രയും അതിക്രമിച്ചിരിക്കുന്നു. വൎത്തമാനകാലത്തെ ബാലികകളാണു ഭാവികാലത്തെ മാതാക്കൾ എന്നു നമ്മുടെ സമുദായാംഗങ്ങൾ പ്രത്യേകം ഓൎത്തിരിക്കേണ്ടതാണു. ചൎച്ചുമിഷ്യൻകാരുടെയൊ മററൊ പള്ളിക്കൂടങ്ങളിൽ നിന്നു ലഭിക്കുന്ന വിഷബീജത്തെ ഇവർ തങ്ങളുടെ കുട്ടികളിൽ പ്രവേശിപ്പിക്കാനും അങ്ങനെ പരമ്പരയായി ഈ വിഷബീജം നിലനിൽക്കുവാനും ഇടയാകാതെ ഇപ്പോഴെ തന്നെ നമ്മുടെ പെൺകുട്ടികളി

ൽ സത്യോപദേശത്തെ പ്രവേശിപ്പിക്കേണ്ടതു സമുദായമൊന്നാ തിക്കു ഏററവും അത്യാവശ്യപ്പെട്ട ഒന്നാണ. അതിന്നായിട്ടു "മാർ ഇഗ്നാത്യോസ്സ ദ്രോസ്സുമനശെ" എന്നൊരു വിദ്യാലയത്തിനു അടിസ്ഥാനകല്ലിട്ടിട്ടു കാലം കുറെ ആയെങ്കിലും ഇപ്പോൾ ആ അടിസ്ഥാനകല്ലു പോലും കാണാനില്ല.

൮. സുറിയാനി സ്ത്രീകളുടെ ഉപയോഗത്തിനായി ഒരു വൎത്തമാനപത്രമൊ മാസികയൊ പ്രസിദ്ധപ്പെടുത്തുന്നതായാൽ (അവൎക്കു സ്ത്രീകൾക്കു) സ്കൂളുകളിൽ നിന്നു കിട്ടുന്ന അറിവിനെ പരിഷ്കരിക്കാനും സ്ഥിരപ്പെടുത്താനും വൎദ്ധിപ്പിക്കാനും എളുപ്പമുള്ളതാണ. അതിന്നായി മലങ്കരമല്പാൻ കോനാട്ടു മാത്തൻ കത്തനാരവൎകൾ ഒരു "സുഗുണബോധിനി"യൊ മററൊ പ്രസിദ്ധപ്പെടുത്താൻ പോകുന്നതായി ഒരു പരസ്യം കാണുകയുണ്ടായി. പക്ഷെ അവധി കഴിഞ്ഞിട്ടും പത്രം കാണുന്നില്ല. പത്രം കൈപ്പററി പൊട്ടിച്ചു കാലിന്മേൽ കാലും കേററിവച്ചു വായിക്കാൻ ആളുകൾക്കുള്ളതു പോലെയുള്ള ഉത്സാഹം വരിപ്പണം കൊടുക്കുന്ന കാൎയ്യത്തിൽ നമ്മുടെ ജനങ്ങൾക്കില്ലെന്നുള്ളതു അദ്ദേഹത്തിനു അറിവുള്ളതുകൊണ്ടായിരിക്കാം അദ്ദേഹം അമാന്തിക്കുന്നതു. എങ്കിലും അദ്ദേഹത്തിനു ഇങ്ങനെയുള്ള നല്ല കാൎയ്യങ്ങളിൽ തീഷ്ണയുള്ളതു തന്നെ വലിയ ആശ്വാസം.

൯. നമ്മുടെയിടയിൽ സുവിശേഷപ്രസംഗം വളരെ കുറവായിരിക്കുന്നതും നമുക്കു വളരെ പോരായ്മയാണ. മററു സഭക്കാർ ചന്തകളിലും പെരുനാളുകളിലും ഉത്സവങ്ങളിലും മുക്കിലും മൂലയിലും വീട്ടിലും റോട്ടിലും വച്ചു കൊട്ടും പാട്ടുമായികൊണ്ടു പിടിച്ചു പ്രസംഗം നടത്തുമ്പോൾ നാം മൌനമായിരുന്നാൽ ഭാവിഫലം ഭയങ്കരമായിരിക്കും. നമുക്കു നാലൊ അഞ്ചൊ അല്ലെങ്കിൽ എട്ടൊ പത്തൊ സമുദായ ഉപദേശിമാർ ഉള്ളവർ ചിലപ്പോൾ നമ്മുടെ ചില പള്ളികളിൽ മാത്രം ഓരൊ പ്രസംഗം നടത്തുന്നതുകൊണ്ടു വലിയ പ്രയോജനമുണ്ടാകുമെന്നു തോന്നുന്നില്ല. അവർ ശമ്പളമില്ലാതെ അത്രയെങ്കിലും ചെയ്യുന്നതു ഒരു പുണ്യമെന്നെ വിചാരിക്കാനുള്ളു.

൰. രണ്ടു മൂന്നു ലക്ഷം ജനങ്ങളുള്ള നമ്മുടെ സമുദായത്തിനു "ഇടവകപ്പത്രിക" എന്നൊരു നാമമാത്രമുള്ളതും ഒരു ന്യൂനതയാണ. "സുവിശേഷകൻെറ" പോക്കു വേറൊരു വിധത്തിലുമാണല്ലൊ. അതുകൊണ്ടു ഈ കാൎയ്യത്തിലും സമുദായാഭിമാനികളുടെ ശ്രദ്ധ സവിശേഷം പതിയെണ്ടിയിരിക്കുന്നു.

൰൧. നമ്മുടെ ജനങ്ങൾ ഉപയോഗിച്ചുവരുന്നതു ചൎച്ചുമിഷ്യൻകാർ മലയാളത്തിൽ അച്ചടിപ്പിച്ചിട്ടുള്ള വേദപുസ്തകമാണല്ലൊ. അതിൽ തെററുണ്ടെന്നും ആണ്ടുതോറും ഭേദപ്പെടുത്തു

ണ്ടെന്നും നാം ഘോഷിക്കുന്നതല്ലാതെ ശരിയായി നമ്മുടെ പുസ്തകം മലയാളത്തിൽ അച്ചടിപ്പിക്കാൻ ആരും ഉത്സാഹിച്ചു കാണുന്നില്ല. അച്ചടിപ്പിക്കാൻ പണമില്ലെങ്കിൽ ഒരു സൂത്രം ചെയ്താൽ മതി. ബൈബിൾ സൊസയറ്റിക്കാർ അച്ചടിപ്പിച്ചിട്ടുള്ള ഇത്രാമാണ്ടത്തെ (ആണ്ടുതോറും ഭേദപ്പെടുത്തുന്നുകൊണ്ടു) വേദപുസ്തകം സുറിയാനിക്കാർ വാങ്ങിവായിക്കുന്നതിന്നു വിരോധമില്ലെന്നു ഒരു കല്പനയും ആ പുസ്തകത്തിൽ ഇന്നയിന്ന ഭാഗങ്ങളിൽ ഇന്നയിന്ന തെറ്റുകളുണ്ടെന്നു ഒരു ശുദ്ധിപത്രവും പ്രസിദ്ധപ്പെടുത്തുന്നതായാൽ നമ്മുടെ ആവശ്യങ്ങളിൽ ഒന്നു തീൎന്നതായി വിചാരിക്കാം. എങ്കിലും ഒരാൾ അച്ചടിപ്പിച്ച പുസ്തകത്തിന്നു വേറൊരാൾ ശുദ്ധിപത്രമെഴുതുന്നതിനേക്കാൾ തെറ്റില്ലാതെ ഒന്നു അച്ചടിപ്പിച്ചുകൊള്ളുകയാണ നല്ലതെന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലൊ. മലങ്കരമല്പാൻ കോനാട്ടു മാത്തൻ കത്തനാരവൎകൾ ഈ വിഷയത്തിലും തന്റെ ദൃഷ്ടിപതിച്ചിട്ടുണ്ടെന്നു കാണുന്നതിൽ സന്തോഷിക്കയും സാവധാനത്തിൽ എങ്കിലും ആ ഉദ്യമം സഫലമായി കാണ്മാൻ ആഗ്രഹിക്കയും ഇക്കാൎയ്യത്തിൽ അദ്ദേഹത്തെ ഹൃദയപൂൎവ്വം അനുമോദിക്കുകയും ചെയ്യുന്നു.

൬. റോമാക്കാൎക്കു മററുമുള്ളതുപോലെ ഒരു ഇടവകപ്പഞ്ചാംഗം നമ്മുടെ സമുദായത്തിന്നും അത്യാപേക്ഷിതമായിരിക്കുന്നു. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലി പ്രമാണിച്ചു എടുത്തിട്ടുള്ള ജനസംഖ്യ കണക്കു ഒന്നു ഏകീകരിച്ചു ക്രമപ്പെടുത്തിയാൽ ജനസംഖ്യയെ സംബന്ധിച്ചേടത്തോളമുള്ള ഭാരം ഇതിൽനിന്നു ഒഴിക്കാമെന്നു തോന്നുന്ന മററു സംഗതികളെ ക്രമപ്പെടുത്താനും വലിയ പ്രയാസമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

൭. നമ്മുടെ നമസ്കാരപുസ്തകത്തെക്കുറിച്ചുകൂടെ ഈ അവസരത്തിൽ ഒരു വാക്കു പറയേണ്ടതായിട്ടുണ്ടു. ഈ കാലാവസ്ഥയ്ക്കു അശേഷം യോജിക്കാത്തവയായ പല പദങ്ങളും അബദ്ധങ്ങളും അക്ഷരപ്പിഴകളും നമ്മുടെ പ്രാൎത്ഥനപുസ്തകത്തിൽ ധാരാളം കാണുന്നുണ്ടു. അതായതു തവക്ഷിംതത്തിൽ സ്ലീബായാൽ നല്ലയുറകമിനിക്കു നീരാ എന്നുള്ളതിന്റെ അൎത്ഥമെന്താണെന്നറിയാതെ പലരും കുഴങ്ങുന്നതായി എനിക്കറിവുണ്ടു. "തവക്ഷിംതൊ" "മെമക്ഷിംതൊ" എന്നു മൂലഭാഷയറിവാൻ പാടില്ലാത്ത ഞാനും കഷ്ടനിക്കുന്നുണ്ടു. അതൊ "തവക്ഷിംതത്തിൽ സ്ലീബാ (നിന്ദയുടെ കുരിശു) എന്നായിരിക്കുമൊ? ഏതായാലും ഇതിൽ ഒരു പിശകുണ്ടെന്നുള്ളതിന്നു സംശയമില്ല. പിന്നെ വാചകശുദ്ധിയെക്കുറിച്ചു നോക്കുകയാണെങ്കിൽ മഹാകഷ്ടമെന്നല്ലാതെ ഒന്നും പറവാനില്ല. ചുരുക്കിപ്പറഞ്ഞാൽ നമസ്കാരപുസ്തകത്തിലെ

സാധാരണ പ്രയോഗമായ „പട്ടാങ്ങപ്പെട്ട” എന്നതിന്റെ ശരിയായ മലയാളം പോലും എനിക്ക ഇതേവരെ മനസ്സിലായിട്ടില്ല. എന്നെപ്പോലെ വേറെ പലരെയും കാണുമെന്നാണ എനിക്ക തോന്നുന്നത. അതുകൊണ്ട നമസ്കാരപുസ്തകത്തെ ഒന്നു നവീകരിക്കേണ്ട വിഷയത്തിൽ മെത്രാപ്പോലീത്തന്മാർ തിരുമേനികളും ബ: മല്പാനച്ചന്മാരും പ്രത്യേകം ദൃഷ്ടിവെയ്ക്കേണ്ടതാണെന്ന ഓർപ്പിച്ചുകൊണ്ട തല്ക്കാലം വിരമിക്കുന്നു.

എന്ന സമുദായാഭിമാനി.

---

## വിശുദ്ധ മാമോദീസാ.

ആദാമിന്റെ പാപംകൊണ്ട തനിക്കമാത്രമല്ല, മനുഷ്യവർഗ്ഗം ഒട്ടുക്കും ദോഷം തട്ടി. ദൈവത്തിൽനിന്ന സൌജന്യമായി ലഭിച്ചിരുന്ന നീതിയേയും വിശുദ്ധിയേയും പാപംകൊണ്ട താൻ നഷ്ടമാക്കി; തന്നോടുള്ള സംബന്ധംകൊണ്ട തന്റെ മക്കളായ നമുക്ക ജന്മപാപം എന്ന പറയുന്നതും മനുഷ്യന്റെ വീഴ്ചസ്ഥിതിയിലെ അരിഷ്ടതയെ ഉണ്ടാക്കുന്നതുമായ പാപകറ പറ്റി.

അതുകൊണ്ട ഗോഗുൽത്തായിൽ നമ്മുടെ കർത്താവിന്റെ മരണംമൂലം നമ്മുടെ വീണ്ടെടുപ്പു ഉണ്ടാക്കി എന്ന മാത്രമല്ല, നമ്മുടെ അരിഷ്ടാവസ്ഥയെ നീക്കതക്കവണ്ണം ഒരു ദാനം തന്നു തന്റെ വീണ്ടെടുപ്പിന്റെ രക്ഷണീയ ഫലം ആളാംപ്രതി അനുഭവമാക്കതക്കവണ്ണവും ആക്കിവച്ചിരിക്കുന്നു.

കർത്താവു, മാമോദീസായിൽ ജന്മപാപത്തിന്റെയും മുതിർന്ന ആളിന്റെ കാര്യത്തിൽ കർമ്മപാപത്തിന്റെയും (താൻ വല്ലതും ചെയ്തു കുറ്റക്കാരനായി തീർന്നിട്ടു അനുതപിക്കുന്നു എങ്കിൽ) മോചനമായ നീതീകരണ കൃപയെ അവനു കൊടുത്തു തന്റെ മഹാ വിലയേറിയ രക്തത്തെ സൌജന്യമായി ഉപയോഗിക്കുന്നു; ആയ്തിനെ കൈക്കൊള്ളുന്ന ആളിന്റെ പേരിൽ ഉള്ള വല്ല യോഗ്യതകൊണ്ടോ പ്രവൃത്തികൊണ്ടോ അല്ലതാനും. ഈ പാപങ്ങളുടെ കറകൾ വിശുദ്ധ മാമോദീസായിൽ കഴുകികളയപ്പെടുകയും അവൻ ദൈവത്തിനു സ്നേഹിതനും പൈതലും സ്വർഗ്ഗരാജ്യത്തിനു അവകാശിയും ആയിതീരുകയും ചെയ്യുന്നു. അതിനാൽ, മാമോദീസാ എന്നതു മനുഷ്യന്റെ ആത്മസംബന്ധമായ ജനനത്തിനായിട്ടു യേശുമ്ശീഹായാൽ സ്ഥാപിക്കപ്പെട്ടതായി പുതിയ നിയമത്തിലെ ഒരു ക്രൂദാശ ആകുന്നു.

മാമോദീസാ അതു കൂടാതെ ഒരുവനു ദൈവത്തിന്റെ രാജ്യത്തിലേക്ക പ്രവേശിപ്പാൻ കഴിയാത്തതായി എല്ലാവർക്കും എത്രയും ആവശ്യമായ ക്രൂദാശയത്രെ; എന്തെന്നാൽ കർത്താവു പറഞ്ഞിരിക്കുന്നു: “സത്യമായിട്ടു സത്യമായിട്ടു ഞാൻ നിന്നോടു പറയുന്നു: വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ഒരുവൻ ജനിക്കുന്നില്ലെങ്കിൽ ദൈവത്തിന്റെ രാജ്യത്തിലേക്ക പ്രവേശിപ്പാൻ അവനു കഴികയില്ല” (ശു. യോഹ- ൩: ൫)

അതുകൊണ്ട, ദമസ്ക്കോസിലേക്കുള്ള വഴിയിൽ വെച്ചു മനസ്സുതിരിഞ്ഞ തർസ്സൂസുകാരൻ ശൌലിനു (നട- ൯: ൧൮) വിശ്വാസം മതിയായിരുന്നില്ല; പീലിപ്പോസ് ശെമ്മാശൻ വഴിയിൽ വെച്ചുകണ്ട (നട. ൮: ൩൮) കന്ദാക്കി റാണിയുടെ മന്ത്രിക്ക മതിയായിരുന്നില്ല; അവർ പാപമോചനം ലഭിപ്പാനായി മാമോദീസാ മുഴുകി രക്ഷയുടെ വഴിയിൽ ആകപ്പെടേണ്ടിയിരുന്നു. അതിനാൽ “ദോഷപൊറു

തിക്കു ഏക മാമോദീസാ"യിലും ഞാൻ വിശ്വസിക്കുന്നു എന്നു നിഖ്യാവിശ്വാസപ്രമാണത്തിൽ നാം ചൊല്ലുന്നു.

വെള്ളംകൊണ്ടുള്ളതായി സാധാരണ മാമോദീസായിക്കു പകരം രക്തസാക്ഷിത്വം ഉപയോഗപ്പെടുകയും അതിനെ രക്തം കൊണ്ടുള്ള മാമോദീസാ എന്നു പറയപ്പെടുകയും ചെയ്യുന്നു. ആവശ്യമായ ക്രിസ്തീയ സത്യങ്ങളെ വിശ്വസിക്കയും, പരമാർത്ഥമായി മാമോദീസായിക്കു ആഗ്രഹിക്കയും ആയതു ലഭിപ്പാൻ കഴിയുന്ന യത്നങ്ങൾ ചെയ്തിട്ടും അതിനെ കൈക്കൊള്ളുന്നതിനു മുമ്പിൽ മരിച്ചുപോകയും ചെയ്യുന്ന ആളിനും ദൈവം ഈ നീതീകരണകൃപയെ കൊടുക്കുന്നു. ഇതിനെ ആഗ്രഹത്തിന്റെ മാമോദീസാ എന്നും പറയപ്പെടുന്നു.

വിശുദ്ധ മൂറോൻ അഭിഷേകവും പട്ടത്വവും എന്നപോലെ തന്നെ മാമോദീസായും ഒരിക്കൽ മാത്രമെ കൈക്കൊള്ളുവാൻ പാടുള്ളു. എന്തെന്നാൽ അവയെപോലെ ഇതും എന്നേക്കും ഇരിക്കുന്നതായ ഒരു അടയാളത്തെ പതിക്കുന്നതാകുന്നു.

ബോധം ഉപയോഗിപ്പാൻ തക്ക മുതിർന്നവർ ഈ ക്രൂദാശയെ യോഗ്യമായും പ്രയോജനകരമായും കൈക്കൊള്ളുവാൻ ക്രിസ്തീയ വിശ്വാസത്തിൽ ആവശ്യമായ സംഗതികളെ വിശ്വസിക്കയും തങ്ങളുടെ വിശ്വാസത്തെ ഏറ്റുപറകയും ചെയ്യേണം. അവർ മ്ശിഹായുടെ കരുണയിലും യോഗ്യതകളിലും ആശ്രയം ഉള്ളവരും തങ്ങളുടെ പാപങ്ങളെ കുറിച്ചു ഖേദമുള്ളവരുമായിരിക്കണം; അങ്ങിനെ ചെയ്യുന്നതിനു "പ്രവൃത്തിക്കുന്ന കൃപ" സഹായമായിരിക്കും. ആ കൃപയെ ദൈവം ഓരോരുത്തനു കൊടുക്കുന്നു; അതുകൂടാതെ ഒരുവനും സ്വർഗ്ഗത്തിലേക്കു ഒരു ഒററ ചുവടു അനക്കുവാൻ വഹിയാ.

മാമോദീസായിൽ, ശിശുക്കൾ അവരുടെ ഭാഗത്തു ഒരു വിശേഷവും ആവശ്യപ്പെടാതെ ജന്മപാപത്തിന്റെ കറയിൽനിന്നു വെടിപ്പാക്കപ്പെടുകയും ദൈവപ്രസാദത്തിലേക്കു കൈക്കൊള്ളപ്പെടുകയും മ്ശിഹായുടെ ജ്ഞാനശരീരത്തിന്റെ അവയവങ്ങളും സ്വർഗ്ഗരാജ്യത്തിനു അവകാശികളും ആയി ആക്കപ്പെടുകയും ചെയ്യുന്നു. ഇങ്ങിനെ ഇവർ വീണ്ടും ജനിക്കുന്നു; അതായതു നമ്മുടെ രക്ഷിതാവിന്റെ സ്വന്ത വചനങ്ങളിൻപ്രകാരം "വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നു (ശ്ലീ. യോഹ. ൩: ൫) അവരുടെ അറിവുകൂടാതെയും ആളാംപ്രതി കൂട്ടുകൂടി പ്രവൃത്തിക്കാതെയും ഏതുപ്രകാരം അവക്കു ജന്മപാപത്തിന്റെ കറ പററിയൊ, അപ്രകാരംതന്നെ അവരുടെ അറിവുകൂടാതെ പാപത്തിൽനിന്നു അവർ വിടുവിക്കപ്പെടുന്നു. അവർ ബോധജ്ഞാനപ്രവൃത്തിക്കു അപ്രാപ്തന്മാരാകകൊണ്ടു, മുതിർന്ന ആളുകൾക്കു ആവശ്യമായ ലക്ഷണങ്ങൾ അവക്കു ആവശ്യമില്ല. ശിശുക്കൾ ഈലോകവസ്തു കൈക്കൊള്ളുന്നതിനു സമ്മതിപ്പാൻ പ്രാപ്തിയാകുന്നതിനു മുമ്പെ അവർ അവകാശികളാകുന്നതുപോലെതന്നെ, മാമോദീസാ കൈക്കൊള്ളുവാൻ സമ്മതിക്കുന്നതിനു പ്രാപ്തിയാകുന്നതിനു മുമ്പെ, അവർ സ്വർഗ്ഗരാജ്യത്തിനു അവകാശികൾ ആക്കപ്പെടുന്നു. സമ്മതം സങ്കല്പിക്കപ്പെട്ടിരിക്കുന്നു.

എന്നാൽ ശൈശവാവസ്ഥയിൽ പൈതലിന്റെ രക്ഷയ്ക്കു മാമോദീസാ മതിയാകുന്നു എന്നിരുന്നാലും, അതിനു ബോധം ഉപയോഗിക്കാം എന്നു വരുമ്പോൾ അതിന്റെ രക്ഷയ്ക്കു മതിയാകയില്ല. പൈതൽ പ്രധാനവിശ്വാസ സംഗതികൾ വിശ്വസിച്ചു ഏററുപറകയും ദൈവത്തിൽ ആശ്രയിക്കയും അവന്റെ മുഴുഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കയും ചെയ്യേണം. അതായതു, അവൻ വിശ്വാസത്തിന്റെയും ആശയുടെയും സ്നേഹത്തിന്റെയും പ്രവൃത്തികൾ എന്നു പറയപ്പെടുന്നവയെ ചെയ്യേണം. മാമോദീസാ കഴിഞ്ഞിട്ടു, അവൻ ചെയ്തിരിക്കാവുന്ന ഏതു പാപത്തിനുംവേണ്ടി അനുതാപത്തിന്റെ പ്രവൃത്തികൾ ആവശ്യമാകുന്നു. (ഇവയെകുറിച്ചു പിന്നാലെ പറയുന്നതാകുന്നു). ഇതുകളെല്ലാം കൂടാതെ, മാമോദീസാ അവന്റെ രക്ഷയെ ഉറപ്പിക്കയില്ല.

## നോട്ടീസു.

കഴിഞ്ഞ തുലാമാസം ൨൦-ാംനു- ഠരം സിമ്മനാരിയിൽ കൂടിയ "മലങ്കര സുറിയാനി വൈദീക സംഘ"ത്തിൽ വച്ചു ഇനിയത്തെ സംഘം അടുത്ത മകരമാസത്തിൽ നടത്തണമെന്നല്ലൊ നിശ്ചയിച്ചിരുന്നതു. അതുപ്രകാരം ടി. സംഘം ൧൦൮൧ മകരമാസം (സുറിയാനി കണക്കനുസരിച്ചു) ൨൮-ാംനു- ബുധനാഴ്ചമുതൽ മൂന്നു ദിവസത്തേക്കു ഠരം സിമ്മനാരിയിൽവച്ചു നടത്തുവാൻ തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നതാകകൊണ്ടു സഹോദരന്മാരായ പട്ടക്കാർ എല്ലാവരും അതിലേക്കു വന്നു ചേരണമെന്നു വിനയപൂർവ്വം ഇതിനാൽ അറിയിച്ചുകൊള്ളുന്നു. നി. വ. ദിവ്യശ്രീ. കണ്ടനാട്ടു ഇടവകയുടെ മാർ ഠംവാന്നേ്യാസു മെത്രാപ്പോലിത്താ തിരുമനസ്സുകൊണ്ടു ഠാം സംഘത്തിൽ അഗ്രാസനം വഹിച്ചുകൊള്ളാമെന്നു ദയവായി സമ്മതിച്ചിട്ടുള്ളതിനാൽ തിരുമനസ്സുകൊണ്ടു മുമ്പുകൂട്ടി ഇവിടെ എത്തുന്നതാണു. നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും സൌകൎയ്യംപോലെ ഇതിലേക്കു വന്നെത്താതിരിക്കയില്ല. ഠരാ സംഘത്തിൻെറ ഉദ്ദേശം ആത്മീയംമാത്രം ആകയാൽ അതിൽ താല്പൎയ്യമുള്ളവരായ സഹോദരന്മാർ എല്ലാവരും ഠരം സംഘത്തിൽ വന്നു സംബന്ധിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

എന്നു ഫാദർ, വി. ജെ. ഗീവറുഗീസു റമ്പാൻ.

൧൦൮൧- ധനുമാസം ൩൦-ാംനു-
പരുമല സിമ്മനാരിയിൽ നിന്നും

---

## സൂചനകൾ.

പള്ളിക്കൂടം തുറക്കൽ—മാർ ദീവന്നാസ്യോസു സിമ്മനാരിയും മാർ ഗ്രീഗോറിയോസു സ്മാരകഹൈസ്കൂളും മകരം ൨-ാംനു- തുറന്നു ക്ലാസ്സുകയററം കൊടുത്തു ക്രമമായി പഠിത്വം ആരംഭിക്കുന്നതാണ.

❖ ❖ ❖

വൈദീകസംഘം—ആണ്ടുതോറും മാർ ഗ്രീഗോറിയോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെ ശ്രാദ്ധത്തോടു കൂടെ നടത്തിവന്നിരുന്ന വൈദീക യോഗം ആ ദിവസത്തെ ബഹളങ്ങൾകൊണ്ടു ഉദ്ദേശപ്രകാരം സഫലമാകുന്നില്ലന്നു കണ്ടതിനാൽ മേലാൽ മൂന്നുനോമ്പൊടുകൂടെ നടത്തണമെന്നു പോയ തുലാമാസത്തിലെ യോഗത്തിൽ നിശ്ചയിച്ചതനുസരിച്ചു യോഗത്തീയ്യതി കാണിച്ചു ഒരു പരസ്യം വേറൊരുഭാഗത്തു ചേൎത്തിരിക്കുന്നു. ഈ യോഗത്തിൽ പട്ടക്കാർ കഴിയുംമട്ടു ഹാജരായിരിക്കേണമെന്നു പ്രത്യേകം ഓൎപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

ഒരു മരണം—തെക്കൻദിക്കുകളിൽ ഉള്ള സുറിയാനി കുടുംബങ്ങളിൽ അപ്രധാനമല്ലാത്ത കല്ലൂപ്പാറ അടങ്ങപ്പുറത്തു ഈപ്പൻ പണിക്കർ അവർകൾ പോയ മാസത്തിൽ കൎത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്ന വിവരം വ്യസനപൂർവ്വം പ്രസ്താ

വിച്ചുകൊള്ളുന്നു. സമുദായ സംബന്ധങ്ങളായ എല്ലാ കാൎയ്യങ്ങളിലും എറെക്കുറെ തീക്ഷ്ണതയുണ്ടായിരുന്ന ഒരാൾ ആയിരുന്നു ഈ മഹാൻ എന്നു പറവാൻ സംശയമില്ല. എങ്കിലും കുറെക്കാലമായി രോഗത്തിൽ അകപ്പെട്ടിരുന്നതിനാൽ എല്ലാ കാൎയ്യങ്ങളിൽനിന്നും ഒഴിഞ്ഞിരിക്കയായിരുന്നു.

❖ ❖ ❖

വേറൊരു മരണം—കോട്ടയത്തെ കച്ചവടക്കാരിൽ പ്രധാനിയെന്നു പറയാവുന്ന മാളികേക്കൽ ചാണ്ടി അവർകൾ ഈ മാസം ൨൮-ാംനു- മരണം പ്രാപിച്ചിരിക്കുന്നു എന്നുള്ള വൎത്തയും അദ്ദേഹത്തെ പരിചയമുള്ള ഏവരെയും സാമാന്യത്തിൽ അധികം വ്യസനിപ്പിക്കുന്ന ഒരു സംഗതിയാകുന്നു. സഭാസംബന്ധങ്ങളും സാമുദായികങ്ങളുമായ എല്ലാ സംഗതികളിലും ധാരാളം ദ്രവ്യസഹായം ചെയ്തുകൊടുപ്പാൻ മിസ്റ്റർ ചാണ്ടി സന്നദ്ധനായിരുന്ന ഒരാൾ ആയിരുന്നതുകൊണ്ടു ഇദ്ദേഹത്തിന്റെ വിയോഗം ഒരു വലിയ നഷ്ടമാണെന്നു പറവാൻ സംശയമില്ല.

❖ ❖ ❖

തുമ്പമൺനിന്നും ഒരുസ്നേഹിതൻ എഴുതുന്നതു.—രണ്ടാഴ്ചയ്ക്കുമുമ്പു ഏകദേശം പത്തു മുപ്പതു നവീകരണ ഉപദേശിമാർ ഈ സ്ഥലത്തു വന്നു നമ്മുടെ ക്രൂരെ പിഴപ്പിയ്ക്കുന്നതിനു ശ്രമിച്ചു. സാധിയ്ക്കാതെ പോയ്യിൽ ഉണ്ടായ ഇച്ഛാഭംഗം തീൎക്കുന്നതിനു നോമ്പുവീടൽ ദിവസം മുന്നൂറിൽ അധികം ഉപദേശികളും ഉപദേശിനികളും ഇവിടെ വന്നു ജയഭേരി മുഴക്കുന്നതിനു ശ്രമിച്ചു. ദൈവകൃപയാൽ ഉദ്ദേശമൊന്നും സാധിക്കാതെ പോയവഴിയ്ക്കു പുല്ലില്ല. മത്സരത്തിനു ഇനിയും കൂടുതൽ ആളുകൾ വരുന്നതിനു നിശ്ചയിച്ചിരിക്കുന്നതായി കേൾക്കുന്നു. ഇവിടത്തെ ക്രിസ്ത്യാനികൾ പാറമേൽ സ്ഥാപിക്കപ്പെട്ട ഭവനമാണെന്നാണ ഞങ്ങളുടെ വിശ്വാസം. മഴയും വെള്ളവും ഘോരമായി അടിച്ചു. ഭവനത്തിനു ഒരിളക്കവും തട്ടിയില്ല. ഇതിലും വലിയ കാററും മഴയും വരും. ഞങ്ങൾ തളൎന്നുപോകാതിരിപ്പാൻ വിശ്വാസികൾ ഞങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നപേക്ഷിക്കുന്നു.

❖ ❖ ❖

മല്ലപ്പള്ളി പള്ളിയിൽനിന്നു അയച്ച ഒരു ദേശകുറിയെക്കുറിച്ചു വാകത്താനത്തു പള്ളിക്കാർ തക്കം പുറപ്പെടുവിച്ചു എന്നു കഴിഞ്ഞ പത്രികയിൽ ഒരു ലേഖകൻ എഴുതിയിരുന്നതിനു താഴെ പറയുംപ്രകാരം ഒരു വാകത്താനത്തുകാരൻ സമാധാനം പറയുന്നു:

"ഒരു വികാരി എഴുതുന്ന കുറികൾ ഒരേമാതൃകയല്ലാതെ വന്നതിൽവച്ചു സംശയം ജനിച്ചതുകൊണ്ടാണു കുറി പിടിയ്ക്കാൻ തക്കിച്ചതു. ഒരേദിവസം നടത്താനുണ്ടായിരുന്ന രണ്ടു കല്യാണങ്ങൾക്കു ഒരു വികാരി തന്നെ അയച്ച രണ്ടു കുറികൾ ഐകരൂപ്യമല്ലാതെ കണ്ടു. വൃശ്ചികം ൨൦-ാംനു-ലെ കുറിയിൽ വികാരിയച്ചന്റെ വീട്ടുപേരും പേരും ഒപ്പും വിശദമായി കണ്ടു. ൨൭-ാംനു-ലിലെ കുറിയിൽ ഈ വക ഒന്നും കൂടാതെ സുറിയാനിയിൽ ഒരൊപ്പുമാത്രം കണ്ടു. അതിനാൽ സംശയം ജനിച്ചതു ആശ്ചൎയ്യമല്ല. എന്നുമാത്രമല്ല, മല്ലപ്പള്ളിൽ പല പള്ളികളും അവിടത്തെ പഴയ പള്ളിയിൽ രണ്ടു കക്ഷികളും ഉള്ള സ്ഥിതിക്കു ഈ കുറി ഏതു പള്ളിയിലെതെന്നൊ ഏതു കക്ഷിയിലെ വികാരിയുടെതെന്നൊ അറിയാതെ ഒരു വരമാത്രംകൊണ്ടു തൃപ്തിപ്പെട്ടു കല്യാണം നടത്താൻ വാകത്താനത്തുപള്ളിക്കാർ വിസമ്മതിച്ചതും അതിശയോക്തിയല്ല. എട്ടുപത്തു വൎഷംമുമ്പു മല്ലപ്പള്ളിൽനിന്നു വന്ന ഒരു കല്യാണക്കാർ ഒരു കള്ളക്കുറികൊണ്ടു കുറിച്ചി പള്ളിക്കാരെ കബളിപ്പിപ്പാൻ ശ്രമിച്ചതായി ഒരു കഥ ഞങ്ങൾ കേട്ടിട്ടുണ്ടു. വാകത്താനത്തുകാൎക്കു മനഃപൂൎവ്വദ്വേഷമൊന്നുമില്ലായിരുന്നുയെന്നു അടുത്ത ദിവസം ശരിയായ കുറി കൊണ്ടുവന്നപ്പോൾ അനാമത്തു വച്ചിരുന്ന പണ്ടാരം തിരിച്ചുകൊടുത്തതുകൊണ്ടറിയാം.

കെട്ടികയറിയവീട്ടിൽ ഒരുപ്രമാണി അനൎത്ഥംപറഞ്ഞു എന്നു ലേഖകൻ എഴുതിയിരിക്കുന്നതും പിശകാണു. ഇവിടങ്ങളിൽ നടത്തിപ്പു ചില പരിഷ്കാരങ്ങൾ ദത്തെടുത്തെങ്കിലേ ഉണ്ണുകയുള്ളു എന്നു സിദ്ധാന്തംപിടിച്ചതിനാൽ ഉണ്ണാതെ പോകേണ്ടിവന്നതിനു മററാരെയും കുററം പറവാനില്ല.

അമ്മേറിക്കായിൽ ഡാക്തർ ഐർവിങ്ങ് എന്ന പേരായ ഒരു അംഗ്ലിയാപാദ്രി ഗ്രീക്കുസഭയോടു ചേരുകയാൽ ന്യൂയോക്കിൽ ഇരിക്കുന്ന റഷ്യ മെത്രാപ്പോലീത്താ ഈ പാദ്രിയ്ക്കു ശെമ്മാശുപട്ടവും കശീശാപ്പട്ടവും പുനരായി കൊടുത്തു സ്വീകരിച്ചിരിക്കുന്നു. ഇതിനെപ്പറ്റി അമ്മേറിക്കായിൽ വലിയ ബഹളം നടക്കുന്നു. അംഗ്ലിയാസഭയുടെ കൈവെപ്പു സാധുവല്ലെന്നു റോമ്മാസഭ തീൎച്ചപ്പെടുത്തിയിരിക്കുന്നു എങ്കിലും കിഴക്കെ സഭകൾ ഒന്നും തീൎച്ചപ്പെടുത്താതിരിക്കയാണു. കിഴക്കെ സഭകളിൽവച്ചു പ്രാഥമികസ്ഥാനത്തിനു അൎഹതയുള്ള റഷ്യാസഭ ഈ പ്രവൃത്തിയാൽ അംഗ്ലിയാസഭയുടെ കൈവെപ്പിനെ അസാധുവാക്കിയതു അംഗ്ലിയാസഭയ്ക്കു സഹിച്ചുകൂടാത്ത ഒരു വേദനയാണെന്നു പറവാൻ സംശയമില്ല.

❖ ❖ ❖

കാൻറർബ്ബുരിയിലെ ഭദ്രാസനപള്ളിയുടെ ചില ഭാഗങ്ങൾ പൊളിച്ചുപണിയുന്നതിനാൽ പൊളിക്കുന്ന കല്ലുകളിൽ ചിലതു അമ്മേറിക്കായിൽ വാഷിങ്ങ്ടൺ എന്ന സ്ഥലത്തു പണുതുവരുന്ന വലിയ പള്ളിയുടെ ഭിത്തിയിൽ ചേൎത്തു പണിവാൻ വേണ്ടി കൊടുക്കണമെന്നു വാഷിങ്ങ്ടൺ ബിഷോപ്പ അപേക്ഷിയ്ക്കയും കാൻറർബ്ബുരി പള്ളിയോഗം സമ്മതിക്കയും ചെയ്യുിരിക്കുന്നു. അമ്മേറിക്കായിലെ അംഗ്ലിയാ, ഇംഗ്ലാണ്ടിൽനിന്നു പിരിഞ്ഞുപോയ സഭയാകകൊണ്ടു ഇംഗ്ലാണ്ടിലെ സഭയോടുള്ള സംബന്ധത്തെ ഓൎപ്പിക്കുന്നതിനാണുപോലും ഈ കല്ലാവശ്യപ്പെടുന്നതു. പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകളെ ആക്ഷേപിക്കുന്നവർ പഴയ പള്ളിയുടെ കല്ലിനു ഇത്ര മഹത്വം കൊടുക്കുന്നതു ആശ്ചൎയ്യംതന്നെ.

---



---

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ. | രൂ | ച. | കാ. |
|---|---|---|---|---|
| കുന്നന്താനം കിളിച്ചിമലയിൽ മാത്തൻ ചാണ്ടി | ,, | ൩ | | |
| ചെങ്ങന്നൂർ പൊയ്ക്കൂടിയിൽ യോസേപ്പ | ,, | ൩ | | |
| രാമപുരം കണിയാമ്പറമ്പിൽ ചാണ്ടി | ,, | ൨ | | |
| പായിപ്പാട്ടു കുന്നപറമ്പിൽ തൊമ്മി | ,, | ൧ | | |
| കാരിച്ചാൽ ബ: പള്ളിയോഗം | | ൧ | ൧൪ | |
| കാൎത്തികപ്പള്ളി കൊച്ചുവീട്ടിൽ പീലിപ്പോസു | ,, | ൧ | | |
| കിഴക്കെ കോതമംഗലം മാറാച്ചേരിൽ ഇട്ടാർ ചാണ്ടി | ,, | ൨ | ൨൧ | ൬ |
| പള്ളം ബ: പുത്തൻ പള്ളിയോഗം | | ൪ | ൧൪ | |
| ടി. തെക്കെക്കര ചെറിയാൻ | | ൩ | | |
| മുട്ടമ്പലം വട്ടക്കുന്നേൽ ബ: അച്ചൻ | ,, | ൨ | | |